പുസ്തകം ൧൯]　　　　　　　　　　[ലക്കം ൨

൧൯൦൫-ാമാണ്ടു കുംഭമാസം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ചചെയ്വാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ
റവ. ജി. കൊച്ചുമ്മൻ.

Mar Thomas Press, Cottayam.

# പഞ്ചാംഗം

## ൧൯൦൫. മീനം ൧൦൮൦

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൧ | ചൊ | |
| ൨ | ൧൫ | ൨ | ബു | ൫. നു- മാർ അപ്രേമിന്റെയും മാർ തെവൊദൊറൊസിന്റെയും ഓൎമ്മ |
| ൩ | ൧൬ | ൩ | വ്യാ | ൬. നു- നോമ്പിൽ രണ്ടാം ഞാ. ഗർബൊ. |
| ൪ | ൧൭ | ൪ | വെ | ൧൨ നു- സെബസ്തിയിലെ നാല്പതു സഹദേന്മാരുടെ ഓൎമ്മ. |
| ൫ | ൧൮ | ൫ | ശ | ൧൩ നു- നോമ്പിൽ മൂന്നാം ഞാ. മ്ശറിയൊ. |
| ൬ | ൧൯ | ൬ | ഞ | ൨൦. നു- നോമ്പിൽ ൪.ാം ഞാ. ക്നാനൈത്തൊ. |
| ൭ | ൨൦ | ൭ | തി | ൨൩ നു- പാതിനോമ്പു. |
| ൮ | ൨൧ | ൮ | ചൊ | ൨൫ നു- സൂബോറൊ. അതായതു കന്യാസ്ത്രീയോടുള്ള വചനിപ്പ (മാറാനായ) |
| ൯ | ൨൨ | ൯ | ബു | ൨൭ നു- നോമ്പിൽ ൫.ാം ഞാ. പീപ്ത്തൊ. |
| ൧൦ | മാർച്ച് ൨൩ | ൧൦ | വ്യാ | |
| ൧൧ | ൨൪ | ൧൧ | വെ | |
| ൧൨ | ൨൫ | ൧൨ | ശ | |
| ൧൩ | ൨൬ | ൧൩ | ഞ | |
| ൧൪ | ൨൭ | ൧൪ | തി | |
| ൧൫ | ൨൮ | ൧൫ | ചൊ | |
| ആദാർ ൧൬ | ൨൯ | മീനം ൧൬ | ബു | |
| ൧൭ | ൩൦ | ൧൭ | വ്യാ | |
| ൧൮ | ൩൧ | ൧൮ | വെ | |
| ൧൯ | ൧ | ൧൯ | ശ | |
| ൨൦ | ൨ | ൨൦ | ഞ | |
| ൨൧ | ഏപ്രിൽ ൩ | ൨൧ | തി | |
| ൨൨ | ൪ | ൨൨ | ചൊ | |
| ൨൩ | ൫ | ൨൩ | ബു | |
| ൨൪ | ൬ | ൨൪ | വ്യാ | |
| ൨൫ | ൭ | ൨൫ | വെ | |
| ൨൬ | ൮ | ൨൬ | ശ | |
| ൨൭ | ൯ | ൨൭ | ഞ | |
| ൨൮ | ൧൦ | ൨൮ | തി | |
| ൨൯ | ൧൧ | ൨൯ | ചൊ | |
| ൩൦ | ൧൨ | ൩൦ | ബു | |
| ൩൧ | ൧൩ | ൧ | വ്യാ | |

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൪ | ൧൦൮൭ കുംഭം | ലക്കം ൨.

"ശത്രുക്കളെ സ്നേഹിപ്പിൻ" മത്താ. ൫. ൪൪.

ഈ വാക്യം നമ്മുടെ കൎത്താവിന്റെ മലപ്രസംഗത്തിൽ ഒരു ഭാഗമാകുന്നു. ലോകത്തിനു ഈ കല്പന വളരെ അത്ഭുതമായിട്ടും അസാദ്ധ്യമായിട്ടും തോന്നാം. എന്തെന്നാൽ മനുഷ്യന്റെ സ്വഭാവികം ശത്രുക്കളെ ദ്വേഷിക്കയും ഇഷ്ടരെ സ്നേഹിക്കയുമാകുന്നു. ശത്രുക്കളെ സ്നേഹിക്കുന്നതു ദൈവത്തിന്റെ സ്ഥിതി, സ്നേഹിക്കുന്നവരെ സ്നേഹിക്കുന്നതു മനുഷ്യസ്വഭാവം. സ്നേഹിക്കുന്നവരെ ദ്വേഷിക്കയും ഉപദ്രവിക്കയും ചെയ്യുന്നതു പിശാചിന്റെ തത്വം. മറ്റുള്ളവർ നമ്മോടു ചെയ്യുന്ന കുറ്റങ്ങളെയും ദ്രോഹങ്ങളെയും നാം എത്രയും അഗണ്യമായി വിചാരിക്കുന്നുവൊ അത്രയും മനസമാധാനവും തൃപ്തിയും നമുക്കുണ്ടാകുന്നതാണു. കൎത്താവിന്റെ വചനങ്ങൾ ഓരോന്നും സ്വൎഗ്ഗപാതയിലേക്കുള്ള നമ്മുടെ ഗമനത്തിനു അനുസരിക്കേണ്ടും വിധികളും ഉപയുക്തവുമായി മാത്രമല്ലാ ഇരിക്കുന്നതു. പിന്നെയൊ വിശ്വവിശ്രുതന്മാരായ ബുദ്ധിമാന്മാരാൽ സന്മാൎഗ്ഗോദ്ദിഷ്ടം ഉപദേശിച്ചിട്ടുള്ള വിശിഷ്ടതര നീതിവാക്യങ്ങളെക്കാൾ സഹസ്ര മടങ്ങു ഫലം അതിനെ അനുഷ്ഠിക്കുന്ന ഏവൎക്കും സാദ്ധ്യമാകത്തക്കവണ്ണം എത്രയും ശ്രേഷ്ഠവും ഗുണാതിശയവും ഏറീട്ടുള്ളതാകുന്നു. മഹാമനസ്കനായ ഗ്രീൻതന്നെയും തന്റെ അയല്ക്കാരനായ ശഠനും ദുൎബ്ബുദ്ധിയും ജനരഞ്ജനയില്ലാത്തവനുമായ ഒരു പരമ ശത്രുവിനെ തന്റെ പ്രിയ മിത്രമാക്കിതീൎത്തതു പ്രസ്തുതവിഷയത്താൽ മാത്രമായിരുന്നു. ഇനിയും വേദപുസ്തകത്തിൽനിന്നു ചില ദൃഷ്ടാന്തങ്ങൾ എടുക്കാം.

ഏശാവിനു ന്യായമായി ചെല്ലേണ്ടതും പിതാവിനാൽ വാഗ്ദാനം ചെയ്യപ്പെട്ടതുമായ അനുഗ്രഹവും തന്നിൽനിന്നു മാറാൻ പാടില്ലാത്തവണ്ണം ഉണ്ടായിരുന്ന ജന്മാവകാശവും കൈക്കലാക്കികൊണ്ടു തന്മൂലം ഉണ്ടായ ഘോരവൈരം നിമിത്തം ഒളിച്ചോടിപ്പോയ്ക്കളഞ്ഞവനായ യാക്കോബിന്റെ തിരിച്ചുവരവിൽ കൊല ചെയ്വാൻപോലും മടിക്കാതെ അതികുപിതനായിരുന്ന ഏശാവിന്റെ പ്രവൃത്തി എത്ര വിസ്മയനീയമായിരുന്നു. "ഏശാവു അവനെ എതിരേല്പാൻ ഓടിവന്നു അവനെ ആലിംഗനം ചെയ്തു അവന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു അവനെ ചുംബിച്ചു അവർ കരക

യും ചെയ്യൂ". ആദ്യ. ൩൩. ൪. ഈ വിശേഷതര സംഭവത്തിനുണ്ടായ കാരണമെന്താണ്. തന്റെ ശത്രുവിനെ സ്നേഹിച്ചു അവനെ വണങ്ങി. വലിയോരു യജമാനനെപ്പോലെ യാക്കോബു ഏശാവിനെ വണങ്ങി ഇതത്രെ. ഹാ ഇതു കണ്ടപ്പോൾ ക്രുദ്ധിച്ചിരുന്നവനായ ഏശാവിന്റെ ഹൃദയം തകൎന്നുപോയി. തന്നിൽ വളരെക്കാലത്തേക്കു നിക്ഷേപിച്ചു വച്ചിരുന്ന പ്രതിക്രിയ തൽക്ഷണം പറന്നുപോയി. ഇപ്രകാരം യാക്കോബു തന്റെ ബദ്ധവൈരിയെ കൈവശത്താക്കി. ക്ഷമയാൽ സാധിക്കാത്തതു ഒന്നുമില്ലാ. ഇതിനെ വായിക്കുന്ന പ്രിയ സഹോദരാ നീ നിന്റെ ശത്രുവിനെ സ്നേഹിക്കുന്നുണ്ടോ.

൨. ഗോത്രപിതാവായ യോസേഫ്.

യോസേഫ ഫലം തരുന്ന മുന്തിരിവള്ളിയാകുന്നു. അവൻ ബാല്യംമുതലെ തന്റെ പിതാവിന്റെ ദൈവത്തെ ഭയപ്പെട്ടുവന്നു. ദുഷ്പ്രവൃത്തികളിൽ അവനു രസം ഒട്ടും ഇല്ലായിരുന്നു. ഭക്തിമാൎഗ്ഗങ്ങളിൽ പരിശീലിക്കപ്പെട്ടുവന്നു. ദുഷ്കീൎത്തിയിലുള്ള വിരസത നിമിത്തം തന്റെ സഹോദരന്മാരുടെ അതിക്രമത്തെ യോസേപ്പു പിതാവിനോടു അറിയിച്ചുവന്നു. തന്നിമിത്തവും മറ്റും വൃദ്ധതയിൽ ജനിച്ച തന്റെ പുത്രനെ ഇസ്രയേൽ മറ്റുള്ള എല്ലാവരെക്കാളും അധികം സ്നേഹിച്ചു. സ്നേഹസൂചകമായി പലവൎണ്ണമുള്ള ഒരു അങ്കിയെ യോസേഫിനു ഉണ്ടാക്കിച്ചു കൊടുത്തും മറ്റും പല തരത്തിൽ പിതാവിനു ഇളയ പുത്രനോടുള്ള പ്രത്യേകസ്നേഹം സ്പഷ്ടീഭവിച്ചു. സഹോദരങ്ങൾക്കു ഇതെല്ലാം കണ്ടപ്പോൾ സഹിച്ചുകൂടാഞ്ഞു അവർ അവനെ പകച്ചു. ക്രമേണ യോസേഫിനോടുള്ള ദ്വേഷവും അധികരിച്ചുവന്നു. കൊടുതായുള്ള ദ്രോഹം ചെയ്യണമെന്നു കരുതിവരവെ തക്കതായുള്ള ഏനവും കിട്ടി. എങ്ങിനെയെന്നാൽ കുഞ്ഞാടിനു തുല്യം നിഷ്കളങ്കനായ യോസേഫ് സഹോദരങ്ങളുടെ സുഖസ്ഥിതി അറിവാൻ തനിയെ വീട്ടിൽനിന്നും പുറപ്പെട്ടു കാടും മലയും കേറി വഴിതെറ്റി ചുറ്റിതിരയുന്നു. പ്രയാസത്തെ ഒട്ടും ഗണ്യമാക്കാതെ പിതാവിന്റെ ആജ്ഞാനുസരണം ഉദ്ദിഷ്ടസ്ഥലത്തെ പ്രാപിക്കുന്നതിനു ജാഗ്രതയോടുകൂടെ ശ്രമിച്ചു എത്തുകയും ചെയ്തു. ഈ സമയം വഞ്ചകരും നിഷ്കരുണകരുമായ സഹോദരങ്ങൾ ഓടിഎത്തി കോമളനായ തങ്ങളുടെ ബാല്യ സഹോദരനെ ചുംബിക്കുന്നതിനു പകരമായി ദൂരെ കണ്ടപ്പോഴെ ഉള്ള അവരുടെ ആലോചനകളും ഭാവങ്ങളും എത്ര ഭയങ്കരമായിട്ടുള്ളതു. അയ്യോ നിരപരാധിയായ കൊച്ചുകുഞ്ഞിന്റെ മേൽ കഠിന കശ്മലന്മാർ എത്ര വേഗം കൈകളെ വെച്ചു. അല്പവും മനസ്സലിവുകൂടാതെ ഭീഷണിവാക്കുകളാലും മറ്റു പല തരത്തിലും നൊമ്പരപ്പെടുത്തി. അസൂയ കുക്ഷികളായ അവർ തങ്ങളുടെ അസൂയക്കു ലാക്കായിരുന്ന അ

കിയെയും ഉരിഞ്ഞെടുത്തു കൊല്ലാകുല ചെയ്തു പൊട്ടക്കിണററിൽ
പിടിച്ചിടുകയും ചെയ്തു. ഒടുവിൽ ഇതാ പാരദേശികന്മാരായ കച്ച
വടക്കാൎക്കു കൊടുത്തു കാശ്രൂ വാങ്ങി. എന്താണ് ഇതിപ്പരം സ്വന്ത
സഹോദരങ്ങൾ തന്നോടു ഉപദ്രവം ചെയ്യുന്നുണ്ടോ യാതൊന്നുമി
ല്ലുന്ന മുക്തകന്നോം വിളിച്ചുപറയാം. എത്ര കഠിനകയ്യാണ അവർ
ചെയ്തു. ഈ പ്രകാരം സ്നേഹത്തിനുപകരം അസഹനീയമായ അ
ന്യൂപദ്രവത്തെ ചെയ്ത ദുഷ്ടക്കൂട്ടങ്ങളോടു തക്കതായ പ്രതികാരം ചെ
യ്വാൻ നല്ല അവസരം കിട്ടുമ്പോൾ എന്താണ പ്രവൃത്തിക്കേണ്ടതു.
ഉത്തമനായ മോർദ്ദേഖായി എന്ന ഏക പുരുഷനോടുമാത്രം ദുഷ്ട
നായ ഹാമാനു ഉണ്ടായിരുന്ന അന്ന്യായമായ അസൂയയും അന്ത
സ്സിനുതകവണ്ണം പ്രതികാരം ചെയ്വാനായി പ്രതിപക്ഷിയുടെ കു
ലത്തെ മുഴുവൻ നശിപ്പിക്കുന്നതിനു അത്യധികം ശ്രമം ചെയ്യാമെ
ങ്കിൽ യൌവനദശയുടെ പ്രാരംഭത്തിൽ തന്നെ പ്രിയപിതാവിങ്ക
ൽ നിന്നു വേർപെടുത്തുകയും അടിമവേലയിൽ കിടന്നു കഷ്ടപ്പെടു
ന്നതിനും ദുഃഖിക്കുന്നതിനും അകാരണം ഇടവരുത്തിയവരോടു പ
കരം വീട്ടുന്നതു എതുവിധത്തിലായിരിക്കുമെന്നു ഊഹ്യമാണല്ലോ.
ന്യായം ഇങ്ങനെയെല്ലാം ഇരിക്കിലും പ്രവൃത്തി നമ്മുടെ ഊഹ
ത്തിനു വിപരീതമായിട്ടായിരുന്നു നടന്നതു. സ്നേഹിതാ കേട്ടുകൊ
ൾക. ആദ്യ. ൪൫- അ. ൧൫ "അവൻ തന്റെ സഹോദരന്മാ
രെ എല്ലാവരെയും ചുംബിച്ചു അവരുടെമേൽ കരഞ്ഞു. അതിന്റെ
ശേഷം അവന്റെ സഹോദരന്മാർ അവനോടു സംസാരിക്കയും
ചെയ്തു. ൧൫-ാം വാ. ഹാ- ഇതെത്ര അതിശയിക്കതക്ക സ്വഭാവം.
എത്രപേർ അസൂയനിമിത്തം പുറമെ സ്നേഹം നടിച്ചുകൊണ്ടു വി
രോധികളല്ലാത്തവരെപ്പോലും തരം വരുമ്പോൾ കുടുക്കിലാക്കുവാ
ൻ ഉത്സാഹിക്കുന്നുണ്ടു. ദൈവത്തിന്റെ ജനങ്ങൾക്കു ഒരിക്കലും ചേരാ
ത്ത വഞ്ചനയെ പ്രയോഗിക്കുന്നവനെ നിന്റെ ആലോചന നി
നക്കു തന്നെ നാശം. ബേൽത്തെശസ്സർ എന്ന മറുനാമമുള്ള ദാനി
യേലിന്റെ ജീവഹാനി വരുത്തി തങ്ങളുടെമോഹം നിറവേററാ
ൻ ശത്രുക്കളാൽ കണ്ടുപിടിക്കപ്പെട്ടിട്ടുള്ള സൂത്രം അവരുടെകാഴ്ചയ്ക്കു അ
ത്യധികം വിലയുള്ളതായിരുന്നെങ്കിലും ജീവനുള്ള ദൈവത്തിന്റെ
ഭക്തനായ ദാനിയേലിനു അതുനിമിത്തം യാതൊരു ദോഷവും സം
ഭവിച്ചില്ലാ. നേരെമറിച്ചു ശത്രുക്കൾക്കു സംഭവിച്ചതു എന്തെന്നു
കാണുക. (ദാനി- ൬. ൨൪) പ്രിയ സഹോദരാ നീ നിന്റെ ശ
ത്രുവിനെ സ്നേഹിക്കുന്നുണ്ടോ, നിന്റെ ഹൃദയം ദൈവത്തിന്റെ
മുമ്പാകെ പരമാൎത്ഥമായിരിക്കുന്നോ നിന്നെത്തന്നെ ശോധന ചെ
യ്തുനോക്കുക. രക്ഷിതാവിന്റെ ഇഷ്ടത്തിനു വിപരീതമായി ശത്രു
വിനോടു പകരം വീട്ടേണമെന്നുള്ള കരുതലോടുകൂടി കാത്തിരിക്കു
ന്നവനെങ്കിൽ ഉടൻ നിന്റെ നിശ്ചയത്തിൽനിന്നും ഭേദപ്പെടു

കൊൾക. യൊസേപ്പിനെപ്പോലെ സ്നേഹമുള്ളവനായിരിക്ക. ഹാ ഇപ്രകാരമുള്ള വിശിഷ്ട ഗുണം യൊസെഫിൽ ഉണ്ടായിരുന്നിട്ടല്ലയൊ മിസ്രയിമിൽ ഉപരാജാവായിട്ടു ഭരിപ്പാൻ ഇടയന്മാരുടെ കൂട്ടത്തിൽനിന്നും തന്നെ വെർപെടുത്തിയ്തു. വായനക്കാരാ യൊസെഫിന്റെ സൌശീല്യം നിന്നിലും ശോഭിക്കട്ടെ.

൩. യിശായിയുടെ പുത്രനായ ദാവീദ.

ഇദ്ദേഹത്തിന ശത്രുക്കളോടുള്ള സ്നേഹംകൊണ്ടും മറ്റു ഓരൊ ആദരണീയങ്ങളായ പ്രവൃത്തികളാലും "എന്റെ സ്വന്ത ഹൃദയപ്രകാരമുള്ള മനുഷ്യൻ എന്ന സർവ്വശക്തൻ തന്നെയും സാക്ഷീകരിച്ചിരിക്കുന്നു. ഇസ്രയെലിന്റെ ഒന്നാമത്തെ രാജാവായ ശാവൂൽ ഒരു വിധത്തിൽ നോക്കിയാൽ ദാവീദിന്റെ ആത്മപ്രിയനായിരിക്കെണ്ട ആൾതന്നെ എങ്കിലും നേരെ വിപരീതമായിട്ടായിരുന്നു സ്ഥിതി ചെയ്തു. വൈരം മുഴുത്തു മുഴുത്തു യൌവ്വനക്കാരനായ ദാവീദിനെ കൊല്ലുവാൻ ഇസ്രയെലിലെ മഹാ രാജാവു ഇതാ കൊട്ടാരത്തെയും സുഖാനുഭവങ്ങളെയും വെടിഞ്ഞു സൈന്യങ്ങളുമായി വൻകാടുകളിലും മലകളിലും കുട്ടി അപകരിക്കപ്പെട്ട കരടി കണക്കെ ചുറ്റി തിരിയുന്നു. ദാവീദെന്നു വേണ്ടാ അദ്ദെഹത്തിന്റെ കൂട്ടാളികളിലൊ സഹായികളിലൊ ആരെപൊലും കണ്ടാൽ ഉടൻ ഭസ്മീകരിക്കത്തക്കവണ്ണം കഠിന കൊപപാരവശ്യരായിതന്നെ. എന്നാൽ ഈ ഘട്ടത്തിൽ നീതികെട്ടവനായ ശാവൂൽ ഇനിയും ഒരിക്കലും ദാവീദിന എതിരായി പ്രവൃത്തിക്കുന്നതിന ഇട വരാതവണ്ണം എത്രയും ക്ഷണത്തിൽ നിവൃത്തിക്കത്തക്കവണ്ണം ഒരു പരിഹാരമാർഗ്ഗം യാതൊരു ശ്രമസാദ്ധ്യവും കൂടാതെ ദൈവനിയോഗംപോലെ സംഭവിച്ചു. (൧. ശമു. ൨൪. ൩. ൪) ഈ സന്ധിയിൽ ദാവീദിന്റെ പ്രവൃത്തി ഇന്നതായിരിക്കണമെന്നു അങ്കുരിച്ചുകഴിഞ്ഞെല്ലൊ. എന്നാൽ സ്നേഹിതരെ ദൈവമനസ്സുള്ളവനായ ദാവീദു നമ്മുടെ ഊഹത്തിന വിപരീതമായി അത്രെ പ്രവൃത്തിച്ചതു. ഇതു ദാവീദിന്റെ അപ്രാപ്തിനിമിത്തമായിരിക്കുമെന്നു ആരും ശങ്കിപ്പാൻ വകയില്ലല്ലൊ. എന്തെന്നാൽ ഇസ്രയെൽ എല്ലാം വിറച്ചു ഭയപ്പെടത്തക്കവണ്ണം കാരണഭൂതനായ ഗോലിയാഥ എന്ന വലിയ മല്ലനോടു യുദ്ധത്തിന അല്പവും പരിചയപ്പെടാതെ വന്ന, വയസ്സുമാത്രം ഉള്ളപ്പോൾ പോർക്കളത്തിൽവച്ചു എത്രയും ആ വിക്രമനെ നിഷ്പ്രയാസേന കൊന്ന ദാവീദിന, തന്റെ ആധീനതയിൽ വന്നുകേറിയ ശാവുലിനെ കൊല്ലുവാൻ യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ലാ. എങ്കിലും അവൻ അതിനെ എല്ലാം നിരാകരിച്ചുകളഞ്ഞു. 'ഞാൻ എന്റെ ഹൃദയത്തെ ഒരു ദുഷ്കാര്യത്തിന ചായിക്കയില്ല" എന്നു പ്രാർത്ഥിച്ചവൻ മാനുഷികപ്രകാരം നോക്കുന്ന പക്ഷം വലിയ ഗുണം സിദ്ധിപ്പാൻ മാർഗ്ഗം നേരിട്ട സമയത്തും ത

ന്റെ ഹൃദയത്തെ ദൈവത്തിങ്കലേക്കു ഉയൎത്തികൊണ്ടു അവന്റെ ഇഷ്ടപ്രകാരം മാത്രം പ്രവൃത്തിച്ചു. തന്റെ ശത്രുവെങ്കിലും യഹോവായുടെ അഭിഷിക്തന്റെ നേരെ അവൻ തന്റെ കയ്യിനെ നീട്ടിയില്ല. ഇങ്ങിനെ കയ്യിൽ കിട്ടിയ ശത്രുവിനെ വെറുതെ വിട്ടുകളകയും ചെയ്തു. പ്രതിക്രിയ ചെയ്വാൻ ഇപ്പോഴും തരം നോക്കികൊണ്ടിരിക്കുന്ന ക്രിസ്ത്യാനി നീ ദാവീദിനെ നോക്കീട്ടു നിന്റെ ഉദ്യമത്തിൽനിന്നു തൽക്ഷണം വിരമിച്ചുകളക. അതുമാത്രമല്ല അവനെ സ്നേഹിക്കയും ചെയ്ക. ശത്രുക്കളുടെ നിലയൊ പുരയിടമൊ വഞ്ചനയോടെ കൈക്കലാക്കികൊണ്ടു ഏലിയായിക്കു കാക്കയെകൊണ്ടു അപ്പവും ഇറച്ചിയും കൊടുപ്പിച്ചവൻ ഇനിക്കും ആവശ്യപ്പെട്ടതിനെ ഈ മാൎഗ്ഗത്തിൽ തന്നു എന്നു വ്യാഖ്യാനം കൊടുക്കുന്ന ചില ദ്രോഹികളെപോലെ വമ്പു പറഞ്ഞു ജീവിക്കുന്നവനെ നിന്റെ പ്രവൃത്തി എത്ര വെറുക്കത്തക്കതു. ശത്രുക്കളെ സ്നേഹിപ്പിൻ എന്നുള്ള കൎത്താവിന്റെ കല്പന ഇപ്രകാരമുള്ളവരിൽനിന്നു എത്ര അകലപ്പെട്ടിരിക്കുന്നു.

൭. സ്തെപ്പാനോസ്.

“കൎത്താവെ ഈ പാപം അവരുടെമേൽ നിറുത്തരുതെ” ഇതു ക്രിസ്തുസഭയിൽ ഒന്നാമത്തെ രക്തസാക്ഷിക്കാരനായ ഇദ്ദേഹം പ്രാൎത്ഥിച്ചിട്ടുള്ളതാകുന്നു. അന്യന്മാരിൽനിന്നു നേരിടുന്ന ഉപദ്രവങ്ങളെ എതിൎക്കുന്നതിനൊ പരിഹരിക്കുന്നതിനൊ അശേഷം മാൎഗ്ഗം ഇല്ലാതെയിരിക്കുന്ന അവസരങ്ങളിൽ ഭക്തന്മാരല്ലാത്ത ജനങ്ങൾ പോലും തങ്ങളുടെ ശക്തിക്കപ്പുറമായി പ്രതിക്രിയ ചെയ്വാൻ വല്ലഭനായ ദൈവത്തോടു ഹൃദയപൂൎവ്വം യാചിക്കുക എന്നുള്ളതു സൎവ്വസാധാരണയായ ഒരു സംഗതിയാണ, എന്നാൽ ഇവിടെ നേരെ മറിച്ചാണ കാണപ്പെടുന്നതു. സ്തെഫാനൊസിന്റെ പ്രസംഗം കേട്ടപ്പോൾ ജനങ്ങളുടെ ഹൃദയം കുത്തുകൊള്ളപ്പെട്ടു. ദ്രോഹികളും കുലപാതകരുമായവർ തങ്ങളുടെ അനീതികളെക്കുറിച്ചു അനുതപിക്കുന്നതിനു പകരമായി അവരുടെ നാശസ്ഥിതിയെ ചൂണ്ടികാണിച്ച പരിശുദ്ധനൊടു കൊടും വൈരമാണ ഉണ്ടായതു: “അപ്പോൾ അവർ ഒരു മഹാ ശബ്ദത്തോടു നിലവിളിച്ചു തങ്ങളുടെ ചെവികളെ പൊത്തികൊണ്ടു ഏകമനസ്സോടെ അവന്റെമേൽ പാഞ്ഞുചെന്നു അവനെ കല്ലെറികയും ചെയ്തു. ഇപ്രകാരം കൊലപാതകം ചെയ്യുവാനുള്ളവൎക്കുവേണ്ടിയുള്ള തന്റെ അവസാന അപേക്ഷയാണ മേല്പറഞ്ഞതു. തനിക്കു നേരിട്ട അതികഠിനതരമായ പീഢയെ സംബന്ധിച്ചു വിലപിക്കയൊ സങ്കടപ്പെടുകയൊ ചെയ്യുന്നതിനു മാത്രം ശേഷിച്ചിരുന്ന അല്പസമയത്തെ രക്തപാനപ്രിയരായ തന്റെ പ്രതിയോഗികൾക്കുവേണ്ടി അത്യന്ത സ്നേഹത്തോടും വാഞ്ഛയോടും പ്രാൎത്ഥിപ്പാൻ ചിലവിട്ട ഈ പുണ്യപുരുഷന്റെ ഹൃദയം തന്റെ

പ്രിയകർത്താവിൻെറ കല്പനയെപൂർണ്ണമായി അനുസരിക്കതക്കവണ്ണം എത്ര നിഷ്ക്കളങ്കമായതായിരുന്നു. വായനക്കാരാ നിനക്കു ഇതു അസാദ്ധ്യമായി തോന്നുന്നില്ലയൊ, ശരിവരെ അങ്ങിനെ തോന്നാം അതു അത്ര അതിശയോക്തിയല്ലാ. എന്നാൽ സ്തെഫാനോസിനെപ്പോലെ ശത്രുക്കളെ സ്നേഹിക്കുന്നതിനു നീ ആഗ്രഹിക്കുന്നെങ്കിൽ ആയതിനു അദ്ദേഹത്തെ സഹായിച്ചിട്ടുള്ള വിശിഷ്ട ശക്തിയെയും അറിഞ്ഞുകൊൾക. എല്ലാററെയും അസാധാരണയായി നിവൃത്തിക്കതക്കവണ്ണം പരിശുദ്ധാത്മാവു അവനിൽ പ്രവേശിച്ചിരുന്നു. പരിശുദ്ധാത്മാവു നമ്മിലും കടന്നു വസിക്കുന്നതിനു തടസ്സമില്ലാത്ത ഒരു അവസ്ഥയിൽ നാം ഇരിക്കുന്നെങ്കിൽ ഇതുപോലെ കർത്താവിനു പ്രിയകരങ്ങളായ സ്വഭാവം നമ്മിലും വിളങ്ങുന്നതാണു.

പ്രിയരെ നാം ശത്രുക്കളായിരുന്നപ്പോൾതന്നെ ദൈവം നമ്മെ സ്നേഹിച്ചു. നമുക്കുവേണ്ടി യേശുമിശിഹാ തൻെറ ജീവനെ വക്കയും ചെയ്തു. അവൻെറ കല്പനയെ നാം അനുസരിക്കേണ്ടതു നമ്മുടെ മുറയല്ലയൊ. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ എന്നുള്ളതു അവൻെറ കല്പന ആകുന്നു. ആകയാൽ നീ ബലിപീഠത്തിൻെറ അരികത്തേക്കു നിൻെറ വഴിപാടിനെ കൊണ്ടുവന്നു നിൻെറ സഹോദരനു നിൻെറ നേരെ വല്ലതും ഉണ്ടെന്നു അവിടെ ഓർക്കുന്നെങ്കിൽ ബലിപീഠത്തിനു മുൻപാകെ നിൻെറ വഴിപാടിനെ വച്ചുംവെച്ചു പോയി മുമ്പെ നിൻെറ സഹോദരനോടു യോജിപ്പെടുക. യഹൂദന്മാരും ശമറിയാക്കാരും തമ്മിൽ വ്യാപാരംപോലും പതിവില്ലാത്ത സ്ഥിതിക്കു മോഷ്ടാക്കളുടെ ഇടയിൽ അകപ്പെട്ട യൂദൻെറയും അവനോടു കരുണ ചെയ്ത ശമറിയാക്കാരൻെറയും ഉപമ നമ്മുടെ കർത്താവു പറഞ്ഞുതന്നിട്ടുള്ളതു നാം നമ്മുടെ ശത്രുക്കളോടും ദയയും സ്നേഹവും ഉള്ളവരായിരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി അല്ലയൊ. 'പിതാവെ ഇവർ തങ്ങൾ ചെയ്യുന്നതു ഇന്നതെന്നു അറിയായ്കകൊണ്ടു അവരോടു ക്ഷമിച്ചുകൊള്ളണമെ" എന്നു ക്രൂശിങ്കലെ അതിവേദന സമയത്തും പരമദ്രോഹികളായ ശത്രുക്കൾക്കുവേണ്ടി കരുണയോടു പ്രാർത്ഥിച്ച പ്രിയ നാഥൻെറ ദൃഷ്ടാന്തത്തെ നമുക്കും പിന്തുടരാം, അതിനു ഒരുങ്ങുള്ള എല്ലാ സഹോദരങ്ങളോടും അവസാനമായി പറഞ്ഞുകൊള്ളുന്നതു നിൻെറ ശത്രുവിനു വിശക്കുന്നെങ്കിൽ അവനു അപ്പം ഭക്ഷിപ്പാൻ കൊടുക്ക, അവനു ദാഹിക്കുന്നെങ്കിൽ അവനു വെള്ളം കുടിപ്പാൻ കൊടുക്ക. (സുഭാ. ൨൫. ൨൧)

ജി. യോസേഫ്.

---

# സുറിയാനിക്കാരും ഇംഗ്ലീഷ പഠിത്വവും.

മേൽ പറഞ്ഞ വിഷയത്തെ പററി മിസ്ററർ എം. പി. വക്കി കരിങ്ങാശ്ര പള്ളി സ്ക്രൂളിൽ വച്ചു വായിച്ചതായി പറയുന്ന പ്രസംഗവും "ഇംഗ്ലീഷ പഠിത്വം" എന്ന ടിയാന്റെ മറെറാരു ലേഖനവും ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതു എല്ലാ സുറിയാനി പള്ളിക്കാരും കണ്ടിരിക്കുമല്ലൊ.

എന്നാൽ ഈ പ്രസംഗിയുടെ അഭിപ്രായം മുഴുവനും ശരിയാണെന്നൊ അതുകൾ എല്ലാം സുറിയാനി പള്ളിക്കാർ അംഗീകരിച്ചു പ്രവൃത്തിക്കെണ്ടതാണെന്നൊ എനിക്കു തോന്നുന്നില്ലാ. ദൈവഭക്തിയുള്ള നമ്മുടെ പിതാക്കന്മാർ സമ്പാദിച്ചിട്ടുള്ള പള്ളികളുടെ സ്വത്തുക്കൾ മുഖ്യമായി ഉപയോഗിക്കേണ്ടതു ഇംഗ്ലീഷ പഠിനത്തിനല്ലാ. അതിലധികം ആവശ്യവും ഉചിതവുമായ മററു വിഷയങ്ങൾക്കാണ വേണ്ടതു. എന്തിനെന്നു വച്ചാൽ, പള്ളി സ്വത്തുക്കളുടെ ആദായം കൊണ്ടു സുറിയാനിക്കുട്ടികളെ അവരുടെ വിശ്വാസാചാര ക്രമങ്ങൾ അഭ്യസിപ്പിക്കുക നമസ്കാരം പഠിപ്പിക്കുക. ശെമ്മാശന്മാരെ സുറിയാനി അഭ്യസിപ്പിക്കുക പുറജാതികളിൽ ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുക നമ്മുടെ വിശ്വാസാചാരങ്ങൾ അടങ്ങിയ മഹാ വിശേഷമായ സുറിയാനി ഗ്രന്ഥങ്ങളും അവയുടെ തർജ്ജമമുതലായതും അച്ചടിപ്പിക്കുക പള്ളിക്കു വേണ്ടിവരുന്ന സാമഗ്രഹികൾ ഉണ്ടാക്കിക്കുക ക്ദോസ്കൂദിശ മുതലായ ശുദ്ധസ്ഥലവും അതിന്നു വേണ്ടുന്ന ഉപകരണങ്ങളും ഉണ്ടാക്കിക്കുക, ജീർണ്ണപ്പെട്ട കെട്ടിടങ്ങൾ നന്നാക്കിക്കുക മാറി പണിയിപ്പിക്കുക മുതലായി പള്ളിക്കും സഭക്കും വേണ്ടുന്ന കാര്യാദികളെയും ആരും ഏതുംഇല്ലാത്ത ദരിദ്രന്മാരെ സഹായിക്കുന്നതിന്നും മററും വേണ്ടീട്ടാണ നമ്മുടെ പിതാക്കന്മാരും നമ്മളും പള്ളിക്കു സ്വത്ത സമ്പാദിച്ചിട്ടുള്ളത. ഇപ്രകാരം പള്ളിക്കും സഭയുടെ വിശ്വാസ സ്ഥിരതക്കും മററും വേണ്ടിവരുന്ന ചിലവുകൾ ചെയ്തു ബാക്കിയുണ്ടാകുന്ന സ്വത്തുക്കൾ (ആദായം)കൊണ്ടു ഇംഗ്ലീഷ, പോരങ്കിൽ മററു ഭാഷകൾ കൈത്തൊഴിൽ ശാലകൾ മുതലായവകൾക്കു ചിലവിടുന്നതിനു വിരോധമില്ലാ. കരിങ്ങാശ്ര പള്ളിക്കാര തന്നെ ഇപ്പോൾ ഒരു സ്ക്രൂൾ മൂന്നു നാലായിരം രൂപാ ചിലവിട്ടു പണിയിക്കുകയും ഇംഗ്ലീഷ പഠിനം കുറെശെ തുടങ്ങുകയും ചെയ്തിട്ടുണ്ടല്ലൊ. എന്നാൽ ആ പള്ളിക്കാൎക്കു തൽക്കാലം ഇതിലും അത്യാവശ്യമായ പല സംഗതിയും ചെയ്യേണ്ടുന്നതുണ്ടായിരുന്നു എന്തെന്നു വച്ചാൽ പള്ളിചെറിയതും ഇടവകജനങ്ങൾക്കു പോലും ഞായറാഴ്ചകൂടിയും പള്ളിക്കകത്ത നില്പാൻ സ്ഥലം മതിയാകാത്തതും ദുഃഖവെള്ളിയാഴ്ച മുതലായ ദിവസങ്ങളിൽ പുറത്ത വരാന്തയിലും മിററങ്ങളിലും നിന്നു കുമ്പിടേണ്ടതും ആയ സ്ഥിതിക്കു പള്ളി വലിയതാക്കി പണിയിക്കേണ്ടതായിരുന്നു ഇതിന്നും പുറമെ ശ്മശാനസ്ഥലം ഏററവും ചെറിയതാകകൊണ്ടു ഓരൊ ശവങ്ങൾ ദഹിക്കുന്നതിന്നു മുമ്പു മറെറാരു ശവവും കൂടി അടക്കം ചെയ്യേണ്ടതായിവരുന്നതിനാൽ ഒരു വലുതായ ശ്മശാനസ്ഥലം ഉണ്ടാകെണ്ടതു മുഖ്യാവശ്യമായിരുന്നു. പട്ടക്കാൎക്കു താമസിപ്പാനും പള്ളിവക ശീലവെഞ്ചനാദികൾ വെക്കുന്നതിന്നും നെല്ലു, പണം സൂക്ഷിക്കുന്നതിന്നായും മററും പത്തു പന്തീരായിരം രൂപാ ചിലവു ചെയ്തു പൂർവ്വീകന്മാർ പണിയിച്ചിരിക്കുന്ന കെട്ടിടം ചോൎന്നുവീഴ്ചു കേടുവന്നുതുടങ്ങിയതിനാൽ ആയതു ജീർണ്ണോദ്ധാരണം ചെയ്യിക്കെണ്ടതായിരുന്നു. ഇതുപോലെ മററു പല സംഗതികളും പ്രവൃത്തിപ്പാനുള്ളപ്പോൾ അതുകൾക്കൊന്നും മനസ്സു വൈക്കാതെ രണ്ടു മൂവായിരം രൂപാ കടം വാങ്ങി സ്ക്രൂൾകെട്ടിടം പണികഴിപ്പിച്ചതു എത്രത്തോളം ശ്ലാഘനീയമായിട്ടുണ്ടെന്നു വായനക്കാർ വിധിക്കട്ടെ. പോരങ്കിൽ മുക്കാൽ നാഴികക്കു സമീപമുള്ള തൃപ്പൂണിത്തുറ പട്ടണത്തിൽ വളരെ യോഗ്യതയോടു കൂടി നാലാം ഫാറം വരെ നടക്കുന്ന ഒരു ഇംഗ്ലീഷ സ്ക്രൂൾ ഉണ്ടുതാനും. ഇങ്ങിനെ അത്യാവശ്യമായ പല ആവശ്യങ്ങളും കരിങ്ങാശ്ര പള്ളിക്കാൎക്ക ഇരിക്കുമ്പോ

ൾ അതെല്ലാം കണ്ണടച്ചുംവച്ചു ഒരു സ്ക്രൂൾ പണിയിച്ചത ഉചിതമായി എന്നും എല്ലാ സുറിയാനി പള്ളിക്കാരും ഇപ്രകാരം ഇംഗ്ലീഷ സ്ക്രൂൾ പണിയിക്കെണ്ടതാണെന്നും മറ്റും നമ്മുടെ പ്രസംഗി പ്രസംഗിച്ചതു വളരെ ഭേഷ് തന്നെ.

യോഗ്യനായ ഈ പ്രസംഗിക്കു ഇതിന്നും പുറമെ ചില പള്ളിക്കാർ 'ക്ദോശ്ശ് ദിശ' മുതലായ്തു പണിയിക്കുന്നതു ഒട്ടും രസിച്ചിട്ടില്ലത്രെ, പള്ളി തന്നെ വേണ്ടന്നു പറയാഞ്ഞതു ഭാഗ്യം പിന്നത്തെ സങ്കടം പതിനായിരം രൂപാ ചിലവിട്ടു മുറിപണിയിപ്പിക്കുന്നതാണത്രെ, പത്രാധിപരെ അതിന്നു സങ്കടപ്പെടേണ്ടതുതന്നെയാണ എന്താണന്നല്ലെ. പതിനായിരം ഉറുപ്പികക്കു സ്വത്തുള്ള പള്ളിക്കാര പതിനായിരവുംകൊണ്ടു മുറി പണിയിക്കണമെങ്കിൽ സ്വത്തെല്ലാം വില്ക്കാതെ നിവൃത്തിയില്ലല്ലൊ. അങ്ങിനെ സ്വത്തെല്ലാം വില്ക്കുമ്പൊൾ കുബ്ബാന ചൊല്ലാനുംക്രൂടി നിവൃത്തിയില്ലാതെ വരും അങ്ങിനെ വരുന്നത സങ്കടംതന്നെയല്ലെ അതുകൊണ്ടു സ്വത്തു മുഴുവനും വിറ്റു മുറി പണിയിപ്പിക്കുന്ന പള്ളിക്കാരുണ്ടങ്കിൽ അങ്ങിനെ ചെയ്യരുതെന്നു പത്രാധിപരവർകളെ താങ്കളും ഒന്നു ഗുണദോഷം പറയേണ്ടതാണ.

അല്ലയൊ സുറിയാനി മഹജനങ്ങളെ നമ്മുടെ പൂർവീകന്മാർ സമ്പാദിച്ചിട്ടുള്ള പള്ളി സ്വത്തുക്കൾ കൊണ്ടു യഹോവായുടെ ഭവനത്തെ നിങ്ങൾ അലങ്കരിപ്പിൻ. നമ്മുടെ കുഞ്ഞുങ്ങളെ നമ്മുടെ വിശ്വാസക്രമം പഠിപ്പിക്കിൻ, അവർ വഴിതെറ്റാതിരിക്കട്ടെ. ഇഹലോകവും അതിലുള്ള വാഴ്ച്ചയും നശിക്കും. സ്വർഗ്ഗീയ ഊർശ്ലേമിലേക്കുള്ള വഴിയെ ഒരുക്കുവിൻ. അവിടത്തെ രാജധാനിയിൽ ഉള്ള ഉദ്യോഗങ്ങൾക്കായി ആദ്യമായി ശ്രമിപ്പിൻ. അതുകൊണ്ടു നമ്മുടെ മക്കളെ നമ്മുടെ കാനൊനായിക്കടുത്ത വിശുദ്ധ വിധികളെ മനസിലാക്കുവിൻ. രണ്ടുനേരത്തെ എങ്കിലും നമസ്കാരം ആദ്യമായി പഠിപ്പിപ്പിൻ. വെള്ളിയും, ബുധനും, മറ്റുള്ള നോമ്പുദിവസങ്ങളിലും വിലക്കപ്പെട്ട സാധനങ്ങളെ ഭക്ഷിച്ചാൽ പാപം ഉണ്ടന്നു പഠിപ്പിക്കുവിൻ. ഇപ്രകാരം ആത്മാവിന്നു വേണ്ടതായ പല സംഗതികളെയും ശിശുപ്രായത്തിൽ തന്നെ കുട്ടികളെ അഭ്യസിപ്പിക്കുവാൻ നോക്കുവിൻ. അതിന്നു വേണ്ടി പള്ളികൾ തോറും സ്ക്രൂളും വാദ്ധ്യാന്മാരെയും നിശ്ചയിപ്പിൻ. പള്ളിവക സ്വത്തും അതിന്നു വേണ്ടി ചിലവു ചെയ്യിൻ. സ്തുതി ചൊവ്വാകപ്പെട്ട നമ്മുടെ വിശ്വാസത്തിന്റെ തത്വം ഇന്നതെന്നു അറിയാതെ ആളുകൾ തെറ്റി തുടങ്ങുന്നു. നമുക്കു വൈദീകന്മാരാകാൻപോകുന്നവരെ പഠിപ്പിക്കുന്നതിലും ചിലവു ചെയ്യിൻ. നമ്മുടെ സഭാ ചട്ടങ്ങളുടെ കത്തൽ അവർ ഗ്രഹിച്ചിരുന്നെങ്കിലെ നമ്മെ പഠിപ്പിക്കാനും ഓർമ്മപ്പെടുത്താനും കഴികയുള്ളു. പള്ളിസ്വത്തിൽനിന്നും ഒരോഹരി നമ്മുടെ പട്ടക്കാർക്കു ശമ്പളം കൊടുക്കുന്നതിനായി നിങ്ങൾ ക്രൂട്ടം ക്രൂടി ആലോചിച്ചു തീർച്ചപ്പെടുത്തി അവരെ ഉത്സാഹമുള്ളവരാക്കുവിൻ. ഇപ്രകാരം ദൈവീക കാര്യങ്ങൾക്കായി പള്ളിമുതൽ ചിലവു ചെയ്തു ബാക്കിയുള്ളതുകൊണ്ടു ഇംഗ്ലീഷ വിദ്യാഭ്യാസത്തിന്നായി ചിലവു ചെയ്യിൻ. ഒരുത്തൻ ലോകം മുഴുവനും നേടിയാലും തന്റെ ആത്മാവു നഷ്ടപ്പെടുത്തുന്നു എങ്കിൽ എന്തു പ്രയൊജനമുള്ളു എന്നു കർത്താവു കല്പിച്ചതുപോലെ "ഇംഗ്ലീഷും ഗ്രീക്കും വച്ചെ എൽ- എൽ- ഡി-യൊ മറ്റൊരു ഡിയൊ പഠിച്ചു വന്നുംവച്ചു സുറിയാനിക്കാരുടെയാതൊരു മതാചാരവും അറിയാഞ്ഞാൽ സുറിയാനിസഭക്കു എന്താണു മാനം. അതുകൊണ്ടു സഹോദരന്മാരെ വല്ല പ്രസംഗവും യുക്തിയും മറ്റും കേട്ടു എടുത്തു ചാടാതെ കുട്ടികളെ അടിസ്ഥാനം ഇട്ടു ഉറപ്പിച്ചുംകൊണ്ടു ഇംഗ്ലീഷപഠിപ്പിക്കുവാൻ അയപ്പിൻ. അടിസ്ഥാനം ഇല്ലാഞ്ഞാൽ സുറിയാനിസഭ നാമമാത്രമായി തീരുന്നതാണന്നുമാത്രം പറഞ്ഞുംകൊണ്ടു അവസാനിപ്പിക്കുന്നു. എന്നു ഒരുസുറിയാനിക്കാരൻ.

---

ഇംഗ്ലീഷപഠിപ്പിക്കണമെന്നു ആവശ്യപ്പെട്ടപ്രസംഗി ആത്മീയവിദ്യാഭ്യാസം മുതലായവ വേണ്ടന്നുഉദ്ദേശിച്ചിട്ടില്ല. ലൌകികങ്ങളും ആത്മീയങ്ങളുമായ വിഷയങ്ങൾ അഭ്യസിപ്പിക്കാനാണ പള്ളിക്കൂടങ്ങളുടെആവശ്യം പ്രതിപാദിക്കുന്നതു. മ.ഇ.പ.പ.

## വികാരി പിശാചും കൈസ്ഥാനിപിശാചും.

ഇങ്ങിനെ രണ്ടു പിശാചുക്കളും അവരുടെ സേനാനായകന്മാരും കൂടി നമ്മുടെ ചില പള്ളികളിലും ഇടവകകളിലും ഈ കാലത്തു നടത്തിവരുന്നതായ ലഹളകളേയും തന്നിമിത്തം പൊതുവെ ആത്മീകവും ലൌകീകവുമായുള്ള കാൎയ്യങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന അവൎണ്ണനീയമായ കഷ്ടനഷ്ടങ്ങളേയും പല പ്രകാരേണയുള്ള നാശങ്ങളേയും സംബന്ധിച്ചു പ്രസ്ഥാപിപ്പാൻ കഴിയുന്നതിൽ ഏറ്റം വൎദ്ധിച്ചുവരുന്നതായി കാണപ്പെടുകയാൽ ഈ വിഷയത്തിൽ പ്രവേശിച്ചു അല്പം പറയുവാൻ തുനിയുന്നതിൽ സൽബുദ്ധികളായും ഇരിക്കുന്ന ആളുകൾ കാൎയ്യാകാൎയ്യങ്ങളെ തിരിച്ചറിഞ്ഞു സുശീലന്മാരായി തീരുന്നതല്ലാതെ അസംതൃപ്തന്മാരായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഒന്നാമതു വികാരിപിശാചു—ഇദ്ദേഹത്തിന്റെ സേനാനായകൻ ഡി. ഡി. സ്ഥാനമുള്ളവനും മഹാസമൎത്ഥനുമായ ദ്രവ്യാഗ്രഹം എന്ന മഹാനാണു. അദ്ദേഹത്തിന്റെ കീഴുള്ള സൈന്യങ്ങളും സമൎത്ഥന്മാരും ധൈൎയ്യശാലികളുമാണു. ഇദ്ദേഹം പണ്ടു ആദാമിനെയും പിന്നീടു നമ്മുടെ കൎത്താവിന്റെയും അടുക്കൽ ചെന്നവരായി കേൾവിപ്പെട്ട ത്രിവീരന്മാരിൽ ഒരാളാണു. ഇവർ യേശുമിശിഹായ്ക്കും തന്റെ പള്ളിക്കും ശത്രുക്കളായിരിക്കുന്നവരുമാകുന്നു. എങ്കിലും നമ്മുടെ കൎത്താവിന്റെ പള്ളിക്കു വികാരിമാരായി നിയമിക്കപ്പെട്ടവർ, തങ്ങളെ വികാരികളായി നിയമിച്ചതിന്റെ ഉദ്ദിഷ്ടസാദ്ധ്യം ഇന്നതാണെന്നും തങ്ങൾ ശേഷം പട്ടക്കാരോടും ജനങ്ങളോടും പെരുമാറേണ്ടു മുറ ഇന്ന വിധമാണെന്നും അറിഞ്ഞു ശരിയായി പ്രവൃത്തിച്ചിരുന്നു എങ്കിൽ വികാരിപിശാചിന്റെയും കൂട്ടരുടെയും യുദ്ധസാമൎത്ഥ്യങ്ങൾ എത്രതന്നെ കേമമായിരുന്നാലും ഒക്കെയും വിഫലീകരണങ്ങളായി ഭവിച്ചേനെയെന്നു പറയേണ്ടതില്ലല്ലൊ. സഭയുടെ നിൎഭാഗ്യവശാൽ നേരെ മറിച്ചാണു കണ്ടുവരുന്നതു.

എങ്ങിനെയെന്നു വച്ചാൽ പള്ളിക്കടുത്ത കാൎയ്യങ്ങളെ ശരിയായി നടത്തുന്നതിനും മറ്റുമായിട്ടാണല്ലൊ വികാരിമാരെ നിശ്ചയിച്ചാക്കുന്നതു. എന്നാൽ തങ്ങൾ ആ സ്ഥാനത്തേക്കു അൎഹന്മാരായിത്തീരുമ്പോൾ വികാരപിശാചും വികാരി അച്ചനും തമ്മിൽ കൂടികാഴ്ചക്കു അനുവദിച്ചിട്ടു നിശ്ചയിക്കപ്പെട്ട മണിക്കൂറിൽ രണ്ടാളും സ്ഥലത്തു ഹാജരായി തമ്മിൽ സംഭാഷണം തുടങ്ങുന്നു. ആദ്യമായി സലാം പറഞ്ഞുകഴിഞ്ഞു ആസ്ഥാനം പ്രാപിച്ചു. ഉടനെ വികാരിപിശാചു- അച്ചനവൎകൾ ഈ സ്ഥാനം ലഭിച്ചതുമുതൽ തമ്മിൽ കാണണമെന്നു വളരെ ആശയുണ്ടായിരിക്കയായിരുന്നു. ഇപ്പോൾ നിവൃത്തിയാകയും ചെയ്തുവല്ലൊ.—വി. അ. ഞാനും തങ്ങളെക്കുറിച്ചു കേട്ടിട്ടുണ്ടു

എങ്കിലും തമ്മിൽ കണ്ടപ്പോൾ വളരെ സന്തോഷം.—വി. പി. കേൾവി ഒന്നും സാരമുള്ളതല്ല കണ്ടു സംസാരിച്ചെങ്കിലെ മനസ്സിലാകു. അങ്ങേക്കു ഈ സ്ഥാനം കിട്ടീട്ടു എത്ര കൊല്ലമായി.—വി. അ. രണ്ടുമൂന്നു കൊല്ലമായി.—വി. പി. ഈ സ്ഥാനത്തിനു തക്കതായി എന്തു ആദായം കൂടുതലുണ്ടു.—വി. അ. ആദായം കൂടുതലൊന്നുമില്ല. പിന്നെ കുറെ പണം എന്നൊരവകാശമാണ മുമ്പിനാലെയുള്ളതു. അതു നമുക്കുമുണ്ടു. വി. പി. ഈ സ്ഥാനത്തിന്നു അങ്ങെ സ്ഥിതിക്കും ഇരട്ടി പങ്കു കിട്ടേണ്ടതല്ലെ ന്യായം.—വി. അ. അങ്ങിനെയാണ ന്യായം.—വി. പി. അവിടുത്തെ കാരണവന്മാർ അല്ലെ ഈ പള്ളിക്കു വേണ്ടി വളരെ പ്രയത്നിക്കയും മറ്റും ചെയ്തിട്ടുള്ളതു.—വി. അ. അതിന്നു യാതൊരു സംശയമുണ്ടോ. എത്ര പണം ഞങ്ങളുടെ തറവാട്ടിൽനിന്നും ചിലവുണ്ടു എത്ര പ്രയാസങ്ങൾ വന്നിട്ടുണ്ടു അതുകൊണ്ടല്ലെ ഇനിക്കു വികാരിത്വം കിട്ടിയതു.—വി. പി. അപ്പോൾ മറ്റെ കത്തനാരച്ചന്നു അതൊന്നുമില്ലാ അല്ലെ.—വി. അ. ഹെയി അതെന്താണ വെറുതെ അവകാശം പിണങ്ങുകയല്ലെ. പട്ടം കൊടുത്തതു തന്നെ ആരു സമ്മതിച്ചിട്ടാണ അങ്ങിനെ പാറിയെന്നല്ലാതുണ്ടോ അയാളുടെ കുഡുംബക്കാരെന്ന പാവാനാരുണ്ടു ചിലവെന്തുണ്ടു. ഒക്കെ കഥയില്ലാത്തതല്ലെ—വി. പി. മൂപ്പവകാശമാക്കാണ.—വി. അ. അതും നമുക്കാണ.—വി. പി. അപ്പോൾ വരുമാനം ശരിയായി പകുത്തെടുക്കുന്ന കാര്യം ഒത്തതല്ലല്ലൊ.—വി. അ. അതെന്റെ മനസ്സിലുണ്ടു.—വി. പി. എന്നാൽ നാം തമ്മിൽ സഖിമാരായിരിക്കുന്ന സ്ഥിതിക്കു എന്റെ സന്തോഷനിവൃത്തിക്കായി നമ്മുടെ സേനാനായകൻ മിസ്റ്റർ ദ്രവ്യാഗ്രഹം എന്നാളെക്കൂടെ അങ്ങെ ശേംവത്തിൽ വിട്ടേക്കാം അങ്ങെക്കാര്യം നോക്കുന്നതിനു സമർത്ഥനാണ.—വി. അ. കൊള്ളാം വളരെ നന്നായി ഉടനെ അയച്ചുതരണം. വി. പി. അങ്ങിനെതന്നെ ഭേദമില്ല, എന്നാൽ ഞാൻ പോകട്ടെ.—വി. അ. ഓ ആകട്ടെ താമസിയാതെ കാണാം.

വി. അ.—സേനാപതി വന്നശേഷം ഉടനെ തമ്മിൽ ആലോചിച്ചുകൊണ്ടു പണ്ടാരവീതവും മറ്റും പകുതിച്ചെയ്യുന്ന കാര്യത്തിൽ തനിക്കു ഇരട്ടി പങ്കു വേണമെന്നും മറ്റും വാദം തുടങ്ങുന്നു.

ഉടനെ ശേഷം പട്ടക്കാർ അതു പാടില്ലെന്നും മറ്റും തർക്കമായി അപ്പോൾ വികാരി അച്ചൻ എന്നാൽ അതൊന്നു നോക്കിവെക്കണം എന്നു വിചാരിച്ചിട്ടു താനും ദ്രവ്യാഗ്രഹവും കൂടി വേണ്ട ആലോചനകളെല്ലാം നടത്തിയശേഷം തന്റെ ഭാഗം ജയിക്കണമെങ്കിൽ അധികമാളുകളെ തന്റെ പക്ഷത്തിൽ കൂട്ടിച്ചേർത്തെങ്കിലെ പാടുള്ളു എന്നു തീർച്ചപ്പെടുത്തിക്കൊണ്ടു ശേഷക്കാരരായും ബന്ധുക്കളായും സ്നേഹിതന്മാരായുമുള്ളവരേയും അവർ മുഖാന്തിരം അവരുടെ അടുപ്പക്കാരേയും കക്ഷികളായി ചേർക്കുന്നു. അവർക്കു വേണ്ടിവരുന്ന

പണമൊ ശിപാൎശിയൊ എന്തായിരുന്നാലും അതൊക്കയും അച്ചൻ മുന്നിട്ടു അന്വേഷിച്ചുകൊടുക്കുന്നു. അതിരുവച്ചു വല്ലനീതികേടൊ സന്ത്യഭാഗമൊ വന്നുകൂടിയാലും പിന്മാറുവാൻ തരമില്ലാതെ അകപ്പെടുന്നു. ഇതു കണ്ടിട്ടു ശേഷം പട്ടക്കാർ തങ്ങളുടെ ശക്തിക്കു തക്കവണ്ണം ആളുകളെ വശപ്പെടുത്തി കക്ഷിയുണ്ടാക്കുന്നു. ആ കക്ഷിമത്സരം മുതിൎന്നിട്ടു പിന്നെയുണ്ടാകുന്ന സംഭവങ്ങളും പ്രസ്ഥാപിപ്പാൻ കഴിയാത്തതും പ്രസ്ഥാപനയിലടങ്ങാത്തതുമാകുന്നു. രണ്ടുകൂട്ടരും തമ്മിലുള്ള പ്രവൃത്തികളെയും സംഭാഷണങ്ങളെയും ലജ്ജ കൂടാതെ രേഖപ്പെടുത്തുന്നതു പ്രയാസംതന്നെ എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ദൈവഭയത്തെയും ലോകഭയത്തെയും വെടിഞ്ഞു ഓരോതരം പാപത്തിൽ ഏൎപ്പെട്ടു, ആകപ്പാടെ നശിക്കുന്നു. പള്ളിയെയും പള്ളിവകമുതലുകളെയും നശിപ്പിക്കുന്നു. ചിലർ അവയെ കൈവശപ്പെടുത്തിക്കൊണ്ടു തപ്പുന്നു. മറ്റുചിലർ പള്ളിക്കുള്ളതിനെ കൊടുക്കാതിരിക്കുന്നു. മുതൽകൈക്കാരൻ, അയാളുടെ കൈയ്യിൽ കിട്ടിയതിനെ അയാൾ അപഹരിക്കുന്നു, അച്ചന്മാരുടെ പക്കൽ കിട്ടിയതു അവർ എടുക്കുന്നു. പള്ളിക്കൊന്നുമില്ലാതെ നശിക്കുന്നു. പാൽക്കലം ഉടഞ്ഞതു പൂച്ചെക്കു വിളയാട്ടമെന്നു പറയുംപോലെ ജനങ്ങൾക്കു ഇതൊരു തരമാകയാൽ അവൎക്കു നക്കിക്കൂടിക്കാം. ഈ വിധം സംഭവിച്ചിട്ടുള്ള പള്ളികളെ ദൎശിച്ചാൽ വാസ്തവം ഏവൎക്കും ഗ്രഹിക്കാവുന്നതാണു.

ഹാ ഈ കഠോര മത്സരംകൊണ്ടു സഭെക്കുണ്ടാകുന്ന നാശങ്ങളെ വിസ്തരിച്ചുകളയുന്നവരായ പിതാക്കളും സഹോദരങ്ങളുമെ ദൈവത്തിൽനിന്നു നിങ്ങൾക്കു ലഭിപ്പാനിരിക്കുന്ന പ്രതിഫലം എങ്ങിനെയുള്ളതായിരിക്കുമെന്നു ഓൎപ്പീൻ. അയ്യൊ ഈ നാശാവസ്ഥയെ തന്റെ സഭെക്കു വരുത്തിവെക്കുന്നതിനായിട്ടാണൊ വികാരിത്വവും കഹന്നൂസായും നമുക്കു ലഭിച്ചതു. നമ്മുടെ സ്ഥാനത്തിന്നടുത്ത ധൎമ്മം ഇതാണൊ, എത്രയൊ ആത്മാക്കൾ പട്ടക്കാരായ നമ്മുടെ കലഹശീലത്താലും ദുരാഗ്രഹത്താലും നശിക്കുന്നു, ഈ സ്ഥിതിക്കു നമ്മുടെ കൎമ്മങ്ങൾ എല്ലാം വികൎമ്മങ്ങളായി ഭവിക്കുന്നില്ലെ. സമാധാനമില്ലാതെ കുൎബ്ബാനയിലും മറ്റും ഒരുപാടു സമാധാനം നാം പറയുന്നതിന്റെ അൎത്ഥം എന്തായിരിക്കും. വാസ്തവത്തിൽ ഇല്ലാതെ ഭാവത്തിൽ കാണുന്നതുകൊണ്ടു തൃപ്തിപ്പെടുന്നവനാകുന്നുവൊ ദൈവം. തനിക്കു വെറുപ്പായ വിധത്തിൽ കുൎബ്ബാനയും മറ്റും അനുഷ്ഠിച്ചതുകൊണ്ടു എന്തു പ്രയോജനമുള്ളു. ദാനിയേൽ ദീൎഘദൎശിയാൽ പറയപ്പെട്ട ശൂന്യമാകുന്ന കാലമാണൊ ഇതു. ദാനി. ൯. ൨൭. പട്ടക്കാരായനാം നമുക്കു ഭരമേല്പിക്കപ്പെട്ട ജനത്തിന്റെ കാവല്ക്കാരല്ലെ, കാവല്ക്കാരൻ ശത്രുവിനെ അകത്തു പ്രവേശിപ്പിച്ചാൽ ആ ജനത്തിന്നു എങ്ങിനെ രക്ഷിക്കപ്പെടുവാൻ കഴിയും. അയ്യൊ ഇതെങ്ങിനെ ദൈ

വാ ക്ഷമിക്കും. ഇസ്രായേലിന്റെ കാവൽക്കാർ ഈവിധം തൂങ്ങിയപ്പോൾ ഹസ്കിയേലിനെക്കൊണ്ടു പറയിച്ചിട്ടുള്ള വചനങ്ങളെ ഓൎക്കുക. ഹസ്കി. ൩൩. ൨-മുതൽ വായിക്കുക. അപ്പോൾ സാദ്ധ്യവിപ്പാനിരിക്കുന്നതിനെ കാണാം. പിന്നെയും ദൈവത്തിന്റെ സഭാനാപതിയെ നീ ഒരു ഇടയനല്ലയൊ നീ നിന്നെത്തന്നെ മേയിക്കുന്നവൊ ഇടയന്മാരുടെ അകൃത്യത്തെക്കുറിച്ചുള്ള ദൈവശാസനയെ നിധ്യാനിച്ചുനോക്കുകയില്ലയൊ. ഹസ്കി. ൩൪. ൨മുതൽ ധ്യാനിക്കുക. പിന്നെയും ഏശായാദീൎഘദൎശി ഘോരതരം കൎത്താവു എന്തരുളിച്ചെയ്തിരിക്കുന്നു എന്നു നമുക്കു നോക്കാം. ഏശാ. ൫൬. ൧൦. ൧൧. വാക്യങ്ങൾ അവന്റെ കാവൽക്കാർ കുരുടന്മാരാകുന്നു. അവർ അറിവില്ലാത്തവരും ഊമ നായ്ക്കളുമാകുന്നു അവക്കു കുരെപ്പാൻ വഹിയാതെയിരിക്കുന്നു. ഉറങ്ങുവാൻ പ്രിയപ്പെടുന്നു അത്രയുമല്ലാ അവർ ഒരുനാളും തൃപ്തിപ്പെടാത്തവണ്ണം അത്യാഗ്രഹമുള്ള നായ്ക്കളാകുന്നു, അവർ തിരിച്ചറിഞ്ഞുകൂടാത്ത ഇടയന്മാരാകുന്നു, അവർ എല്ലാവരും അവരുടെ സ്വന്ത വഴിക്കും സ്വന്ത സ്ഥലത്തേക്കും സ്വന്ത ലാഭത്തിന്നു മാത്രം നോക്കുന്നവരാകുന്നു.

ഹാ ഈ കാലത്തിലുള്ള പട്ടക്കാരോടു ഈ വചനങ്ങൾ എത്ര ചേൎച്ചയുള്ളതായിരിക്കും. അല്ലയൊ പറയുന്നതുകൊണ്ടു മുഷിയരുതെ, കുരുടൻ കുരുടനെ വഴികാട്ടാമൊ മത്താ. ൧൫. ൧൪. പിന്നെയെങ്ങിനെ ജനത്തെ വഴികാണിപ്പാൻ നമുക്കു കഴിവുണ്ടാകും. കുരയ്ക്കാത്തവനും അമേദ്ധ്യഭോജകനുമായ പട്ടിയെ ഉടമസ്ഥൻ വെറുക്കുകയൊ വെടിവച്ചു കൊല്ലുകയൊ ചെയ്യാതിരുന്നാലും പ്രീതിയുണ്ടായിരിക്കയില്ല. അതുപോലെ നാം ദൈവത്തിന്റെ അപ്രീതിക്കുപാത്രിഭവിച്ചാൽ നമ്മുടെ ലാഭമൊക്കെയും തീൎന്നല്ലൊ. അതുകൊണ്ടു പട്ടക്കാരായ നാം നമ്മുടെ ഭരമേല്പിനെയും ചുമതലയെയും അറിഞ്ഞു ശരിയായി നടക്കയും നടത്തിക്കയും ചെയ്യാം അപ്പോൾ നമുക്കും നമ്മുടെ ജനങ്ങൾക്കും എത്ര ഭാഗ്യവും സന്തോഷവുമുണ്ടാകും ഇതാണു ഇരട്ടിപക്ഷ.

(തുടരും.) എന്നൊരു സഹോദരൻ.

---

വികാരിപിശാചിനെക്കാൾ അധികം വ്യസനിക്കേണ്ടതു കൈസ്ഥാനിപിശാചിനെ കുറിച്ചാണു. ആ കാൎയ്യം ലേഖകൻ എഴുതാഞ്ഞതു എന്തെന്നറിയുന്നില്ല. ഇ- പ- പ.

## ശാബത്ത്.

ശാബത്ത എന്നതെന്ത്?

ദൈവം ആകാശവും ഭൂമിയും അവയിലുള്ള സകലവും ആറു ദിവസം കൊണ്ടു സൃഷ്ടിച്ചു എന്നും ഏഴാം ദിവസം താൻ സ്വസ്ഥമായിരുന്നു എന്നും വിശുദ്ധവേദത്തിൽ ആദ്യപുസ്തകം ഒന്നാം അദ്ധ്യായത്തിൽ നാം വായിക്കുന്നുണ്ടല്ലൊ. ഈ സ്വസ്ഥനാളിനെയാകുന്നു നാം ശാബത് എന്നു പറഞ്ഞുവരാറുള്ളതു.

നമ്മുടെ രക്ഷിതാവായ യേശുമിശിഹായുടെ മനുഷ്യാവതാരത്തിന്നു മുമ്പു ഈ ദിവസത്തെ ശനിയാഴ്ചകളിലാണു നമ്മുടെ പുരാതന പൂൎവ്വികന്മാർ കൊണ്ടാടിവ

നിരുന്നു. എന്നാൽ നമ്മുടെ രക്ഷിതാവിന്റെ അവതാരം, മരണം, ഉയൎത്തെഴുനേല്പു ഇവയുടെ ശേഷം ഞായറാഴ്ചകളിലാണ ശാബതിനെ കൊണ്ടാടിവരുന്നതു.

അല്ലയൊ പ്രിയവായനക്കാരാ, അല്ലെങ്കിൽ കേൾവിക്കാരാ, നമ്മുടെ രക്ഷിതാവിന്റെ മരണം, ഉയൎത്തെഴുനേല്പു, എന്നൊക്കെ പറയുമ്പോൾ എത്ര മഹിമയേറിയ, രാജാധിരാജാവായ താൻ എന്തിനാണ മരണത്തിനും ഉയൎത്തെഴുനേല്പിനും കീഴടങ്ങിയതു എന്നു നിനക്കു തോന്നിയേക്കാം. അതുകൊണ്ടു ആ കാൎയ്യത്തെപ്പററി രണ്ടുവാക്കു പറയുന്നതു ഇവിടെ അനുചിതമായിരിക്കയില്ലല്ലൊ.

ദൈവം ആറു ദിവസങ്ങൾകൊണ്ടു സകലത്തേയും സൃഷ്ടിച്ചതിൽ ആദാമും ഹവ്വായും മനുഷ്യസൃഷ്ടികളായിരുന്നു എന്നും, അവൎക്കു മറെറല്ലാ സൃഷ്ടിയിന്മേലും അധികാരം ദൈവത്താൽ നൽകപ്പെട്ടു പറുദീസായിൽ അവരെ ആക്കി എന്നും അവിടെവച്ചു സാത്താന്റെ വഞ്ചനയാൽ അവർ പാപികളായിത്തീൎന്നു എന്നും വേദപുസ്തകത്തിൽ നീ വായിച്ചറിഞ്ഞിട്ടുണ്ടായിരിക്കും. ഇതോടു കൂടി മനുഷ്യവൎഗ്ഗം മുഴുവനും പാപത്തിന്നു അടിമപ്പെട്ടുപോയി. ഈ അടിമസ്ഥിതിയെ മാററി സ്വതന്ത്രന്മാരാക്കിത്തീൎക്കുന്നതിന്നു തന്റെ വാത്സല്യപുത്രനായ യേശുമിശിഹായെ ദൈവം ഭൂമിയിലേക്കു അയച്ചു. ഈ വാത്സല്യകുഞ്ഞാടിന്നു നമ്മിലുള്ള അളവററ പ്രീതിയെ പ്രത്യക്ഷമാക്കാനാണൊ എന്നു തോന്നുമാറു ഇതാ! താൻ കുരിശിന്മേൽ തൂങ്ങി ആദാം വരുത്തിക്കൂട്ടീട്ടുള്ള പാപം തന്റെ തിരുഹൃദയത്തിൽ നിന്നുള്ള രക്തപ്രവാഹത്താൽ കഴുകി വെടുപ്പാക്കപ്പെട്ടുന്നു! ഹാ സ്നേഹിതാ, ഇതല്ലയൊ അത്യന്ത സ്നേഹം? ഈ അളവററ സ്നേഹം നമുക്കു രക്ഷയുണ്ടാകിത്തന്നു എന്നുള്ള സത്യാവസ്ഥ നീ മറക്കാതെ പ്രസംഗവിഷയത്തിൽ ഒരടി മുമ്പോട്ടു വയ്ക്കുക.

ശാബതിനെ എങ്ങിനെ ആചരിക്കണം? ഈ പ്രസംഗത്തിന്റെ അടിസ്ഥാനമായ നാലാം കല്പനയെ തന്നെ എടുക്കുക. "ശബെസായുടെ ദിവസത്തെ ശുദ്ധീകരിപ്പാൻ ഓൎക്ക. ആറുദിവസം നീ അദ്ധ്വാനം ചെയ്തു നിന്റെ വേലയൊക്കയും ചെയ്ക. എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ കൎത്താവിന്നു ശബെസായാകുന്നു. അതിൽ നീയും നിന്റെ പുത്രനും നിന്റെ വേലക്കാരനും വേലക്കാരത്തിയും നിന്റെ കന്നുകാലികളും നിന്റെ തെരുവുകളിൽ വന്നു പാൎക്കുന്നവനും ഒരുവേലയും ചെയ്യരുതു. എന്തന്നാൽ ആറു ദിവസംകൊണ്ടു കൎത്താവു ആകാശവും ഭൂമിയും അവയിലുള്ള സകലവും ഉണ്ടാക്കി ഏഴാംദിവസത്തിൽ താൻ സ്വസ്ഥമായിരുന്നു. ഇതു ഹേതുവായിട്ടു ദൈവം ഏഴാം ദിവസത്തെ വാഴ്ത്തി അതിനെ ശുദ്ധീകരിക്കുകയും ചെയ്തു.

പ്രിയവായനക്കാരാ ഈ കല്പനയെപ്പററി നീ കുറെ ആലോചിച്ചു നോക്കുക. ആറു ദിവസം നീ നിനക്കായി വേലചെയ്യുക. ഏഴാം ദിവസം നിന്റേതല്ല അതെന്റേതത്രെ. അന്നു നീ ഇനിക്കായി വേലചെയ്യുക." എന്നു അരുളിച്ചെയ്തിരിക്കുന്ന നമ്മുടെ രക്ഷിതാവിന്റെ കല്പനയെ നീ ആചരിക്കുന്നുണ്ടോ? ആചരിക്കുന്നില്ലെങ്കിൽ ഇതു നീ വായിക്കുന്ന ആ വിനാഴിക മുതൽ ഒന്നിളകി വശാകുകയും കൎത്താവിൽ സങ്കേതം പ്രാപിക്കുകയും ചെയ്തുകൊൾക. ഈ ദിവസത്തെ അനീതിയായി ചിലവഴിക്കുന്നതുകൊണ്ടു നീ മഹാവലിയ ശിക്ഷക്കു പാത്രീഭവിക്കുന്നതാണെന്നു വ്യസനസമേതം ഞാൻ നിന്നെ അറിയിച്ചുകൊള്ളുന്നു. ശാബതാചരിക്കാഞ്ഞതു നിമിത്തം ഒരുത്തൻ ദൈവത്തിന്റെ ആജ്ഞയിൻ പ്രകാരം കൊല്ലപ്പെട്ടു എന്നു സംഖ്യാപുസ്തകം ൧൫-ാം അദ്ധ്യായം ൩൨-മുതൽ ൩൬വരേയുള്ള വാക്യങ്ങളിൽ നീ വായിക്കുന്നില്ലയൊ? കൊല്ലപ്പെടുവാൻ തക്കപ്രവൃത്തി എന്താണ ശാബതയിൽ അവൻ ചെയ്തതു എന്നു നീ വിചാരിച്ചേക്കാം. അവൻ കൊട്ടകൽ വാങ്ങൽ ചെയ്കയാകട്ടെ കൃഷിചെയ്കയാകട്ടെ ചീട്ടുകളിച്ചൊ വെടിപറഞ്ഞൊ രസിക്കുകയാകട്ടെ ചെയ്തില്ല. പിന്നെയെന്താണ അവൻ ചെയ്തതു? ശാബതയിൽ അവൻ വിറകുപെറുക്കി എന്നുള്ള ഒരു കുററം മാത്രം! സ്നേഹിതാ നിന്റെ ദൃഷ്ടിയിൽ ഇത്ര നിസ്സാരമാ

യി തോന്നുന്ന ഒരു കുററത്തിന്നു അവനെ കല്ലെറിഞ്ഞു കൊല്ലുവാൻ ദൈവം അരുളിച്ചെയ്തതോക്കുമ്പോൾ ശാബതയിൽ കച്ചവടം കൃഷി മുതലായവ ചെയ്യും വേദസംബന്ധമല്ലാത്ത ഓരോരോ കെട്ടുകഥകൾ വായിച്ചും തൽസംബന്ധമായ മററനേക പ്രവൃത്തികൾ ചെയ്യും ജീവിക്കുന്ന തന്റെ കഥ എന്തായിരിക്കു? കല്ലെറിഞ്ഞു കൊല്ലപ്പെട്ടവനേററതിൽ അധികം ശോചനീയമായ ഒരു മരണം നീ പ്രാപിപ്പാൻ ഇടയുണ്ടു. ആയതുകൊണ്ടു ശാബതാചാര സംഗതിയിൽ കേവലം ഉണർന്നിരിപ്പാൻ നിന്നോടു സ്നേഹപൂർവ്വം ഞാനപേക്ഷിക്കുന്നു.

നമ്മുടെ സുറിയാനി സത്യവിശ്വാസ സഭയുടെ ചട്ടപ്രകാരം ശാബതു ശനിയാഴ്ച സന്ധ്യക്കു ആരംഭിക്കുകയും ഞായറാഴ്ച സന്ധ്യക്കു അവസാനിക്കുകയും ചെയ്യുന്ന വിവരം അറിഞ്ഞിട്ടില്ലാത്തവർ നമ്മുടെ ഇടയിൽ വളരെ ചുരുങ്ങും. എന്നാൽ ഏതു നാഴികയിൽ ശാബതാരംഭിച്ചോ ആ സമയം മുതൽ നാം നമ്മുടെ ജോലികളിൽ നിന്നു മാറി കർത്താവിന്നടുത്ത ജോലികളിലേക്കു പ്രവേശിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ശബത് കർത്താവിന്റെ ദിവസമെന്നത്രെ വേദം നമ്മെ പഠിപ്പിക്കുന്നതു. അതിനെ നാം അപഹരിക്കരുതു. ആയതുകൊണ്ടു ശനിയാഴ്ച രാത്രി നമുക്കു വേദപുസ്തക വായനയാലും പ്രാർത്ഥനയാലും കഴിച്ചുകൂട്ടാം. അതല്ലാതെ, അന്നു നാടകമൊ, വെടിക്കെട്ടൊ കാണ്മാൻ പോകരുതു. ഞായറാഴ്ച പുലച്ചയായാൽ നമുക്കു പള്ളിയിൽ പോകുകയും, വിശുദ്ധകുർബ്ബാനയിൽ സംബന്ധിക്കുകയും അതുമൂലം റൂഹായ്ക്കടുത്ത നൽവരങ്ങൾ ലഭിക്കുകയും ചെയ്യാം. പള്ളിയിലെ ദൈവീക കർമ്മങ്ങൾ കഴിഞ്ഞാൽ നമുക്കു വേദസംഘങ്ങളിൽ ചേരുകയും വേദകർമ്മങ്ങളിലുള്ള അറിവു വർദ്ധിപ്പിക്കുകയും ചെയ്യാം. ഇതല്ലയൊ വായനക്കാരാ, ഒരു സത്യകൃസ്ത്യാനിയുടെ ചുമതല? ഇതു കൂടാതെ, ശാബതയിൽ ക്രിയവിക്രയം ചെയ്യുക, കൃഷി ചെയ്യുക, ആപ്പീസിൽ ജോലിയെടുപ്പിക്കുക, ജോലിയെടുക്കുക, വീട്ടിൽ വേലികെട്ടിക്കുക മുതലായി വിവിധതര പ്രവൃത്തികൾ ചെയ്തു തന്റെ വിശുദ്ധ ദിവസത്തിന്റെ മഹിമയെ അസ്ഥിരപ്പെടുത്തുന്നവരായി എത്രയൊ സഹോദരന്മാരെ നാം സാധാരണ കണ്ടുവരുന്നുണ്ടു. പ്രസ്തുതവർഗ്ഗക്കാർക്കു, വരുവാനിരിക്കുന്ന മഹാ വലിയ ഭാഗ്യത്തെ ഓർത്തിട്ടെങ്കിലും ഏഴിൽ ഒരു ദിവസം മാത്രം വേണ്ടവിധത്തിൽ ചിലവൊഴിക്കുവാൻ കഴികയില്ലെങ്കിൽ പിന്നെ അവരെന്തുക്രിസ്ത്യാനികളാണു? ക്രിസ്ത്യാനികൾ എന്ന പേരുധരിച്ചുകൊണ്ടു നടക്കുന്ന ഒരു തരം പുറജാതികൾ എന്നു മാത്രമെ അവർക്കു പേരു കൊടുക്കാവൂ.

വീണ്ടും, നമ്മുടെ സത്യസഭയിലുൾപ്പെട്ട വിദ്യാർത്ഥികളോടു ഉപദേശരൂപേണ ഞാനപേക്ഷിക്കുന്നതെന്തെന്നാൽ, ഈ ദിവസത്തിൽ തങ്ങളുടെ ക്ലാസ്സുപുസ്തകങ്ങൾ വായിക്കാതെ വേദപുസ്തക വായനയിലും പഠിപ്പിലും ഇതിനെ നിയോഗിക്കേണമെന്നാകുന്നു. ശാബതയിൽ ക്ലാസ്സു പുസ്തകങ്ങൾ വായിക്കുന്നതും അതുമൂലം അറിവുസിദ്ധിക്കുന്നതും പാപകരമല്ലെന്നു ഒരു പക്ഷക്കാർക്കു തോന്നിയേക്കാം. ഈ തോന്നൽ തീരെ അടിസ്ഥാനമില്ലാത്തതാണെന്നു ഏശായാ ൫൮-ാം അദ്ധ്യായം ൧൩-ാം വാക്യം കൊണ്ടു തെളിയിക്കാം. "എന്റെ ശുദ്ധമുള്ള ദിവത്തിൽ നിന്റെ ഇഷ്ടത്തെ ചെയ്യാതെ ശാബതിൽ നിന്നു നിന്റെ കാലിനെ തിരിച്ചു ശാബതിനെ സന്തോഷമുള്ളതെന്നും യഹോവായിക്കു ശുദ്ധവും ബഹുമാനവും ഉള്ളതെന്നും വിളിക്കയും നിന്റെ സ്വന്തവഴികളെ ചെയ്യാതെയും നിന്റെ സ്വന്ത ഇഷ്ടത്തെ കണ്ടെത്താതെയും നിന്റെ വചനങ്ങളെ സംസാരിക്കാതെയും ഇരുന്നു അവനെ ബഹുമാനിക്കുക." മേൽപറഞ്ഞ വാക്യം കൊണ്ടു പ്രസ്താവത്തിലിരിക്കുന്ന വാദം തീരെ അററുപോകേണ്ടതാണല്ലൊ.

പ്രിയവായനക്കാരാ, ഇത്രയും പറഞ്ഞതുകൊണ്ടു നാം വേദവായനയും പഠിപ്പും അല്ലാതെ എന്തു ചെയ്താലും അതു പാപകരമാണെന്നു വിചാരിക്കുവാൻ തരമില്ല.

നാം ശാബതിൽ ഭക്ഷണം കഴിക്കുന്നതു പാപമല്ലെ? ഉറങ്ങുന്നതു പാപമല്ലെ? കുളിക്കുന്നതു പാപമല്ലെ? പുരക്കു തീ പിടിച്ചാൽ വെള്ളം കോരി ഒഴിക്കുന്നതു പാപമല്ലെ? എന്നൊക്കെ അല്പ ബുദ്ധികളായ ഒരുവക "സൈന്യ"ങ്ങൾക്കു തോന്നുന്നതുപോലെ നിനക്കും തോന്നിയേക്കാം. അതിന്നും സമാധാനം വേദസംബന്ധമായി പറയുവാൻ ഉദ്യമിക്കുകതന്നെ.

ദൈവീകമായ ഭക്തിക്കടുത്ത പ്രവൃത്തികൾ, അതായതു- ബലികഴിക്കുക മുതലായവ ശാബതുനാളിൽ ആവാം എന്നതിന്നു ഏതടത്തോളം സംഖ്യാ പുസ്തകം ൨൮—൯-ലും ൧൦-ലും മത്തായി ൧൨—൫-ലും കാണുന്നു.

നമ്മെസംബന്ധിച്ച അത്യാവശ്യത്തിന്നടുത്ത പ്രവൃത്തികൾ ശാബതു നാളിൽ ചെയ്യാം എന്നു മർക്കോസ ൨—൨൭-ലും ൨൮-ലും കാണുന്നു. (ഈ വാക്യങ്ങൾ എല്ലാം നോക്കുക)

വിശേഷിച്ച ഒരു സത്യക്രിസ്ത്യാനിയുടെ ജീവകാലത്തിൽ ഞായറാഴ്ചകൾ മാത്രം വിശുദ്ധമായും ദൈവത്തിന്നിഷ്ടകരമായും കഴിച്ചുക്രൂട്ടിയാൽ പോരെന്നുള്ളതും ഇവിടെ വിസ്മരിക്കത്തക്കതല്ല. ഞായറാഴ്ചകൾ എന്നു തന്നെയല്ലാ മററെല്ലാ ദിവസങ്ങളും ഒരുപോലെ ദൈവേശ്ചയനുസരിച്ച കഴിച്ചുക്രൂട്ടേണ്ടതാണു. പ്രിയ വായനക്കാരാ അല്ലെങ്കിൽ കേൾവിക്കാരാ ശാബതെല്ലാം വളരെ കൃത്യമായി നീ ആചരിച്ച മററാറു ദിവസങ്ങളും അശുദ്ധിയായി കഴിച്ചുക്രൂട്ടുന്നു എങ്കിൽ നിനക്കെന്തു പ്രയോജനം? അതല്ലാ, ശാബതദിവസത്തിൽ അനുതപിച്ച കൊള്ളാമെന്നും കരുതി മററാറു ദിവസങ്ങളും നീ പാപത്തിൽ കഴിച്ചുക്രൂട്ടുന്നു എങ്കിൽ എന്തു പ്രയോജനം? ആറു ദിവസത്തെക്കുള്ള ഭക്ഷണം നീ ഒന്നായിട്ടു ഏഴാം ദിവസം കഴിക്കാറില്ലല്ലൊ. അതുകൊണ്ടു മററെല്ലാ ദിവസങ്ങളും നീ ശുദ്ധിയോടുക്രൂടി കഴിച്ചുക്രൂട്ടണം. ഇപ്രകാരം ദൈവത്തിൽ വളൎന്നു തന്റെ ഹിതം ചെയ്തു ഈ ആയുസ്സു കഴിച്ചുക്രൂട്ടി വരുവാനിരിക്കുന്ന ലോകത്തിൽ പൂൎണ്ണ സുഖം ലഭിപ്പാനും, തന്റെ സ്വൎഗ്ഗീയ ഊൎശ്ലേമിൽ ഹാല്ലെലൂയ്യാ പാടുവാനും നിന്നെയും എന്നെയും ഒരുപോലെ സംഗതിയാക്കുന്നതിന്നു ഈ ഘട്ടത്തിൽ ദൈവത്തെ ധ്യാനിച്ചുംകൊണ്ടു ഈ വിഷയത്തെ ഇവിടെ അവസാനിപ്പിക്കുന്നു.

എം. പി. പീററർ.

---

## പ്രിയ പത്രാധിപർ അവർകൾക്കു.

ഈ മകരത്തിൽ "സിമർഹായെ" എന്ന ഒരു സുറിയാനി മാസികയും, സുവിശേഷ വ്യാഖ്യാനം അടങ്ങിയതായി "ജീവനിക്ഷേപം" എന്ന ഒരു മലയാളമാസികയും ഇവിടെനിന്നു പുറപ്പെടുവിപ്പാൻ നിശ്ചയിച്ചിരിക്കുന്നതായി എന്റെ ഒരു ലേഖനം കഴിഞ്ഞ ഇടവകപത്രികയിൽ പ്രസിദ്ധം ചെയ്തിരുന്നുവല്ലൊ. ആ ലേഖനം എഴുതിയ കാലത്തു ഇപ്പോഴത്തെ സൎക്കാർ നിബന്ധനഅനുസരിച്ച ഡിക്ലറേഷ്യൻ എഴുതിവച്ചിട്ടില്ലാഞ്ഞതിനാൽ ഉടനെ അതു സാധിച്ചു കൊള്ളാമെന്നുള്ള വിചാരത്തോടെയാണ ഈ ലേഖനം എഴുതി അയച്ചതു. എന്നാൽ എന്റെ കരുതലിൻപ്രകാരം അതു സാധിപ്പാൻ ഇട വരായ്കകൊണ്ടു മകരത്തിൽ മാസിക പുറപ്പെടുവിപ്പാൻ ഇടയാകാഞ്ഞതാണ. താമസിച്ചിട്ടെങ്കിലും ഡിക്ലറേഷ്യൻ എഴുതിവച്ചതിന്റെ ശേഷം വേറെ ചില ഉപദ്രവങ്ങൾ ക്രൂടി

ചെയ്യേണ്ടതു ഒഴിച്ചുകൂടാത്തതായി വന്നതിനാൽ കുറച്ചു താമസത്തിനുകൂടി കാരണമായിത്തീൎന്നിരിക്കുന്നു. മുൻ ലേഖനത്തിൽ അപേക്ഷിച്ചിരുന്നപ്രകാരം അനേകം ആളുകൾ മാസികയ്ക്കു ആവശ്യപ്പെട്ടു ഇവിടെ എഴുതി അയച്ചിട്ടുണ്ടു. ആയവരുടെ പേരുകൾ പട്ടികയിൽ ചേൎത്തു സൂക്ഷിച്ചിരിക്കുന്നു. അടുത്ത മീനം ൩൦-ാം നു-ക്കകം മാസിക പുറപ്പെടുവിക്കാമെന്നു ഒരുവിധം ധൈൎയ്യപ്പെടുന്നതുകൊണ്ടു നിനച്ചിരിയാത്ത കാരണങ്ങളാൽ വന്നുകൂടിയ താമസത്തെ മഹാന്മാർ സദയം ക്ഷമിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു. എന്നാൽ ഓരോ പള്ളി ഇടവകയിൽപെട്ട ആളുകൾക്കുവേണ്ടിയൊ സമീപത്തിലുള്ള നാലൊ അഞ്ചൊ പള്ളികളിലെ ആളുകൾക്കുവേണ്ടിയൊ ഏജണ്ടന്മാരെ ഞങ്ങൾക്കു ആവശ്യമുണ്ടു. ആ ഏജണ്ടന്മാർ ഇരുപതിൽ കുറയാതെ പത്രവരിക്കാരെ ഏൎപ്പെടുത്തിതരികയും അവരവർ ഏൎപ്പെടുത്തുന്ന ആളുകളുടെ പത്രവരി അതാതു ഏജണ്ടന്മാർ മൂലം ഇവിടെ കിട്ടുകയും ചെയ്യേണ്ടിയിരിക്കുന്നു. ഇരുപതിൽ കുറയാതെ പത്രവരിക്കാരെ ഏൎപ്പെടുത്തിതരുന്നവൎക്കു ഒരു പത്രം വിലകൂടാതെ കൊടുക്കാവുന്നതും വരിപ്പണം ഈടാക്കിതരുന്നവൎക്കു പത്തിനൊന്നു കമ്മീഷൻ വിട്ടുകൊടുക്കാവുന്നതും ആകുന്നു. നേരിട്ടു എഴുതി അയക്കാത്തവരായി പത്രത്തിനു ആവശ്യപ്പെടുന്ന പലരും ഉള്ളതായിഅറിയുന്നു. അങ്ങിനെയുള്ളവർ അതതു സ്ഥലത്തെഏജണ്ടന്മാർ മൂലമൊ ഭൃത്യന്മാർ മൂലമൊ അറിയിച്ചാലുംമതിയാകുന്നതാണു. കഠിനപദങ്ങൾ ഉപയോഗിക്കാതെയും ലളിതവാചകത്തിലും എഴുതണമെന്നും വായനശീലമുള്ള ഏവനും ഉപയോഗമായിരിക്കണമെന്നും പ്രത്യേകം കരുതൽ ഉള്ളതുകൊണ്ടും വരിസംഖ്യ ആണ്ടിൽ ഒരു ബ്രിട്ടീഷ ഉറുപ്പികമാത്രമാകകൊണ്ടും ഈ മാസിക സൂക്ഷിച്ചുവച്ചാൽ ഒടുവിൽ വിലയേറിയ ഒരു പുസ്തകമായി തീരാമെന്നുള്ളതുകൊണ്ടും ഇതുവരെ ഈ വിധമുള്ള ഒരു മാസിക പുറപ്പെട്ടിട്ടില്ലായ്കകൊണ്ടും ഏജണ്ടന്മാർ തരാതരത്തിലുള്ള വരിക്കാരെക്കൂടിയും അന്വേഷിച്ചു ഏൎപ്പെടുത്തുന്നതിനു ശ്രമിക്കാതിരിക്കരുതെന്നു അപേക്ഷിക്കുന്നു.

എന്നു കോനാട്ടു മല്പാൻ.

---

“യഥാൎത്ഥ വിശുദ്ധിയും കപട വിശുദ്ധിയും.”

൧.

(എം. പി. വക്കി.)

കല്ക്കത്തായിൽ നിന്നു പ്രസിദ്ധപ്പെടുത്തുന്ന എപ്പിഫനി എന്ന പത്രത്തിൽ ഈയിടെ കണ്ട ഒരു ഉപന്യാസത്തിന്റെ ഏകദേശ തൎജ്ജിമ താഴെ ചേൎക്കുന്നു. പ്രായേണ ഹിന്തുക്കളുടെ അറിവിനായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ ഉപന്യാസത്തിൽ പ്രസ്താവിച്ചിരിക്കുന്ന എല്ലാ അഭിപ്രായങ്ങളോടും സുറിയാനി സഭ യോജിക്കയില്ലായിരിക്കാം; എങ്കിലും ഈ ജാതിയിലുള്ള ഉപന്യാസങ്ങളെക്കൊണ്ടു നമ്മ

ടെ ജനങ്ങൾക്കു പല പ്രയോജനങ്ങൾ ഉണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നു. ഇതിനെ തുടൎന്നു എനിക്കു ചിലതു പറയാനുള്ളതു അടുത്ത ലക്കത്തിലാവാം.

"എല്ലാ മതങ്ങളുടെയും സത്തു ഒന്നു തന്നെയെന്നു പലരും ഊഹിക്കുന്നതായി നാം കാണുന്നു. എല്ലാമതങ്ങളും ദൈവത്തിൻെറ പിതൃത്വത്തേയും മനുഷ്യജാതിയുടെ സഹോദരത്വത്തേയും പഠിപ്പിക്കുന്നു എന്നും വിശുദ്ധിയാണു മനുഷ്യൻെറ പരമോദ്ദേശമെന്നും പാപം നിഷിദ്ധമെന്നും എല്ലാ മതങ്ങളും വിധിച്ചിരിക്കുന്നു എന്നും മനുഷ്യർ പരസ്പരം സ്നേഹിക്കണമെന്നു എല്ലാ മതങ്ങളും പഠിപ്പിക്കുന്നു എന്നും മററും പല ലേഖകന്മാരും കൂടെക്കൂടെ ഞങ്ങൾക്കു എഴുതി അയക്കാറുണ്ടു. വാസ്തവം ഇങ്ങനെയിരിക്കെ, നമ്മുടെ സമീപവാസികൾ വിശ്വസിക്കുന്ന ആ മതത്തെക്കുറിച്ചു എന്തിനു തലകീറുന്നു? മനുഷ്യർ ദൈവത്തെ കണ്ടെത്തുന്ന പല വഴികളിൽ ഒന്നല്ലെ അവരുടെ മതവും?

ഈ തരത്തിലുള്ള വാദം പ്രഥമദൃഷ്ടിയിൽ ന്യായമെന്നു തോന്നിയേക്കാം. ഗാഢമായ ആലോചന കുറഞ്ഞിരിക്കുന്ന ഇക്കാലത്തു ഈ തരം വാദത്തെ താങ്ങാൻ പലരും ഉണ്ടു. നാണയങ്ങളെപ്പോലെ വാക്കുകൾ ആരു ഉച്ചരിച്ചാലും ഒരേ അൎത്ഥം തന്നെ വരുമെങ്കിൽ ഈ തരം വാദങ്ങൾക്കു അല്പമെങ്കിലും വിലയുണ്ടായേനെ. ദൃഷ്ടാന്തം—വിശുദ്ധി എന്ന വാക്കു കൊണ്ടു ഒരാൾ ഉദ്ദേശിക്കുന്ന അൎത്ഥത്തിൽ തന്നെ മററാളുകളും ഉപയോഗിക്കയാണെങ്കിൽ സംഗതികൾക്കു ലാഘവം ഉണ്ടാകുമായിരുന്നു. ഒരു ഉറുപ്പികയ്ക്കു പതിനാറണയെന്നു ഗവമ്മെണ്ടു നിശ്ചയിച്ചിരിക്കുന്ന പോലെ വാക്കുകളുടെ അൎത്ഥത്തിനും അഭേദമായ ഒരു വ്യവസ്ഥയുണ്ടായിരുന്നെങ്കിൽ മേൽ പറഞ്ഞവിധത്തിലുള്ള വാദം അല്പമെങ്കിലും പ്രയോജനകരമായിരുന്നേനെ. എന്നാൽ ഇതു സാദ്ധ്യമൊ ആഗ്രഹണീയമോ അല്ല. എല്ലാ മതങ്ങളുടേയും പരമോദ്ദേശ്യം വിശുദ്ധിയാണെന്നു പറയുന്നതിൽ യാതൊരു അൎത്ഥവുമില്ല. അതുകൊണ്ടു നമ്മുടെ വാദവിഷയം, വിശുദ്ധി എന്നുവച്ചാൽ എന്താണെന്നും നാം അന്വേഷിക്കുന്നതു ഏതുതരം നന്മയെ ആണെന്നും നാം ഒഴിഞ്ഞു നില്ക്കേണ്ടതു ഏതുതരം പാപത്തിൽ നിന്നാണെന്നും ആകുന്നു.

വിശുദ്ധിയെപ്പററി മനുഷ്യനു കൂടക്കൂടെ തെററായ ധാരണ ഉണ്ടാകുന്നു. ഇതിനെ മനസ്സിലാക്കികൊടുക്കേണ്ട ഭാരം നമുക്കുണ്ടു. ഒരു ഗുരുവിൻെറ നിലയിൽ നമ്മുടെ കൎത്താവായ യേശുക്രിസ്തു ചെയ്തു മുഖ്യവേലകളിൽ ഒന്നു ഇതായിരുന്നു. പ്രയാസമുള്ളതിനെ ഉപേക്ഷിച്ചും എളുപ്പമായതിനെ സ്വീകരിക്കുന്നതിനു മനുഷ്യനു പ്രകൃത്യാ ഒരുവാസനയുണ്ടു. നിത്യരക്ഷയെ സ്വീകരിച്ചവരിൽ മുമ്പന്മാരായ യഹൂദന്മാർ ഇതിനൊരു വ്യത്യാസ്ഥം ആയിരുന്നില്ല. നേരെ മറിച്ചു, മേൽപറഞ്ഞ വാസനയ്ക്കു അവർ ഉത്തമ ദൃഷ്ടാന്തക്കാരായിരുന്നു. കൎത്താവു യഥാൎത്ഥ വിശുദ്ധി എന്താണെന്നു മനുഷ്യരെ പഠിപ്പിക്കുന്നതിനായി കപടവിശുദ്ധിയെ നശിപ്പിക്കുന്നതിനായി നാം സുവിശേഷത്തിൽ കാണുന്നു. എന്തുകൊണ്ടെന്നാൽ കപടവിശുദ്ധി നിഷ്പ്രയാസം സാധിക്കാം. യഥാൎത്ഥ വിശുദ്ധി ഉണ്ടാകുന്നതിനാണു പ്രയാസം.

എന്നാൽ വിശുദ്ധൻ എന്നു വച്ചാൽ ആരു? വിശുദ്ധൻ എന്നു വച്ചാൽ യോഗ്യന്മാരായ ചുരുക്കം ചിലരുടെ ഇടയിൽ പെരുമാറുന്ന ഒരാൾ എന്നു യഹൂദന്മാർ വിശ്വസിച്ചുപോന്നു. വിശുദ്ധിയുടെ പ്രധാനതത്വം മറ്റുള്ളവരിൽനിന്നു ഒഴിഞ്ഞു നില്ക്കുന്നതാണെങ്കിൽ, തന്നെക്കാൾ വിശുദ്ധി കുറഞ്ഞവരെന്നു തോന്നുന്ന സകല ആളുകളിൽനിന്നും ഒരു യഹൂദൻ വിട്ടുമാറി നില്ക്കുന്നതാണു. "ദൂരെ നില്ക്കു എന്തുകൊണ്ടെന്നാൽ ഞാൻ നിന്നെക്കാൾ വിശുദ്ധനാകുന്നു" എന്നാണു അവൻെറ ജീവിത പ്രമാണങ്ങളിൽ മുഖ്യമായ ഒന്നു. എന്നാൽ യഹൂദന്മാരാൽ നിന്ദിക്കപ്പെട്ടവരുടെ ഇടയിൽ സഹവസിച്ചും അവരിൽ ഒരുത്തൻെറ കൂടെ ഇരുന്നു ഭക്ഷിച്ചും നമ്മുടെ

കർത്താവു ഈ "വിശുദ്ധന്മാരെ" പരിഭ്രമിപ്പിച്ചു. "അവൻ ചുങ്കക്കാരുടെയും പാപികളുടെയും ഒന്നിച്ചിരുന്നു ഭക്ഷിക്കുന്നതു എന്തുകൊണ്ടു?" എന്നു അവർ വിസ്മയാകുലന്മാരായി ചോദിക്കുന്നു. ഈ വർഗ്ഗക്കാരോടു വർത്തമാനം പറയുകയൊ അവരെ തൊടുകയൊ ചെയ്യുന്നതുതന്നെ മോശമാണ്. എന്നാൽ അവരോടു കൂടി ഭക്ഷിക്കുന്നതൊ? ഇതിലധികമായ ഒരു അശുദ്ധ പ്രവൃത്തി മറെറന്താണുള്ളതു? ഇപ്രകാരം ചെയ്യുന്ന ഒരാൾ വിശുദ്ധനായിരിക്കാൻ നിവൃത്തിയില്ല. "ഇവൻ ഒരു പ്രവാചകൻ ആയിരുന്നു എങ്കിൽ, അവനെ തൊടുന്ന സ്ത്രീ ഏതെന്നും അവൾ ഏതു തരക്കാരത്തിയാണെന്നും ഇവൻ അറിയുമായിരുന്നു. എന്തുകൊണ്ടെന്നാൽ അവൾ പാപിയാകുന്നുവല്ലൊ" എന്നു അവരിൽ ഒരാൾ പറയുന്നു.

നമ്മുടെ കർത്താവു തകർത്തുകളഞ്ഞ വിശുദ്ധിയെക്കുറിച്ചുള്ള ഒരു തെററായ ധാരണ ഇതാണ്. നാം മററുള്ളവരിൽനിന്നു ഒഴിഞ്ഞു നില്ക്കുകയും അവരെ നിന്ദയോടെ വിചാരിക്കുകയും ചെയ്യുന്നു എങ്കിൽ നാം വിശുദ്ധന്മാരല്ല. യഥാർത്ഥ വിശുദ്ധിയുടെ ഏതെങ്കിലും ലക്ഷണം നമ്മിൽ ഉണ്ടെങ്കിൽ നാം താണവരോടൊന്നിച്ചു പെരുമാറി അവരെ സഹോദരന്മാരെപ്പോലെ വിചാരിച്ചു അവൎക്കു കഴിയുന്ന സഹായമെല്ലാം ചെയ്തുകൊടുക്കുന്നതാണ്.

എന്നാൽ ഒരു വിശുദ്ധനു മററു വ്യക്തമായ ലക്ഷണങ്ങൾ ഉണ്ടെന്നു യഹൂദന്മാർ കരുതിയിരുന്നു അവൻെറ വിശുദ്ധി അവൻെറ ഉപവാസത്തിൻെറ സംഖ്യയേയും കാഠിന്യത്തേയും ആശ്രയിച്ചിരുന്നു എന്നും അവർ വിശ്വസിച്ചു പോന്നു. ഈ ആചാരം നമ്മുടെ കർത്താവിനും ശിഷ്യന്മാൎക്കും ഉണ്ടോ എന്നു അറിയുന്നതിനു അവർ സൂക്ഷിച്ചുകൊണ്ടിരുന്നു; എങ്കിലും അവരിൽ ഇതൊന്നും കണ്ടില്ല. ഒരു നുണ പറയുന്നതിനു അതിശക്തിയായ ആഗ്രഹം ഉണ്ടാകുമ്പോൾ സത്യം പറയുന്നതിനെക്കാൾ എത്രയൊ എളുപ്പമാണു ഉപവസിക്കുന്നതു എന്നു നമുക്കു അറിയാം. നമ്മെ ഉപദ്രവിച്ച ഒരാളോടു ക്ഷമിക്കുന്നതിനെക്കാൾ എത്രയൊ എളുപ്പമാണു ഭക്ഷിക്കാതിരിക്കുന്നതു. ഈ കാരണങ്ങളാൽ ഉപവാസം വിശുദ്ധിയുടെ ഒരു അടയാളമായി മനുഷ്യർ കരുതിപ്പോന്നു. ഒരാൾ ക്ഷീണിച്ചോ, കഠിന വ്രതത്തിൻെറ ലക്ഷണം മുഖത്തു പ്രതിബിംബിച്ചോ, ദേഹമെല്ലാം ഭസ്മം തേച്ചോ, അതാതു രാജ്യത്തെ ആചാരപ്രകാരം മറെറന്തെങ്കിലും ആചാരം അനുഷ്ഠിച്ചോ നടക്കുകയാണെങ്കിൽ അയാൾ ഒരു വിശുദ്ധനെന്നു ആളുകൾ വിശ്വസിക്കുന്നു. ഉപവാസം നിഷിദ്ധമെന്നു നമ്മുടെ കർത്താവു പ്രസംഗിച്ചില്ല. നേരെമറിച്ചു, അതൊരു ക്രിസ്ത്യാനിയുടെ മുറയെന്നു താൻ പഠിപ്പിച്ചു. "നിങ്ങൾ ആ ദിവസങ്ങളിൽ ഉപവസിക്കണം" എന്നു അവൻ കല്പിച്ചു. എന്നാൽ ഉപവസിക്കുകയെന്ന ആ പ്രവൃത്തി മാത്രം കൊണ്ടു ഒരുത്തൻ വിശുദ്ധനാകുമെന്നുണ്ടായിരുന്ന വിചാരത്തെ നമ്മുടെ കർത്താവു ദൂരത്താക്കി. ഉപവാസംകൊണ്ടു മാത്രം യാതൊരു പ്രയോജനവുമില്ല. അതിനെ പ്രേരിപ്പിക്കുന്ന ആഭ്യന്തരമായ ഉദ്ദേശം നിമിത്തമാണു അതു ആത്മീയമായ ഒരു പുണ്യപ്രവൃത്തിയായിത്തീരുന്നതു. താൻ ഉപവസിക്കുന്നു എന്നു മനുഷ്യരെ കാണിക്കുന്നതിനും ഈ വിധത്തിൽ താൻ ഒരു വിശുദ്ധനെന്നുള്ള പേരു അവരുടെ ഇടയിൽ ഉണ്ടാക്കുന്നതിനും ആയി ഒരുത്തൻ ഉപവസിക്കുന്നു എങ്കിൽ അവനു തക്കതായ ശിക്ഷ കിട്ടാതിരിക്കയില്ല. പാപബോധത്താൽ ഉള്ള ദുഃഖത്തിൻെറ ചിഹ്നമായും ആത്മസംയമനം ശീലിക്കുന്നതിനായും ദരിദ്രനായ സമീപവാസിയെ അധികമായി സഹായിക്കുന്നതിനായും നാം ഉപവസിക്കുന്നു എങ്കിൽ ആ തരത്തിലുള്ള ഉപവാസം യഥാർത്ഥ വിശുദ്ധിയിലേക്കു അടുക്കുന്നതിനു ഒരു പടിയായിത്തീരുന്നതാണ്.

ഹൃദയ വിശുദ്ധി ഉണ്ടാകാൻ പ്രയാസമുണ്ടു. പുറമെയുള്ള ആചാരങ്ങൾക്കു വലിയ പ്രയാസമൊന്നുമില്ല. അതുകൊണ്ടു എളുപ്പമായതിനെ ചെയ്യുന്നതിനു ആഗ്രഹിക്കുന്ന മനുഷ്യർ വിശുദ്ധിയെന്നതു ബാഹ്യമായ ചില ആചാരമാണെന്നു ആ

ക്കിവെക്കുന്നതിൽ ആശ്ചൎയ്യപ്പെടാനില്ല. യഹൂദന്മാരിൽനിന്നു വേറൊരു ഉദാഹരണം എടുക്കാം. സ്വസ്ഥതക്കും ദൈവാരാധനക്കും ആയി പ്രത്യേകം ഒഴിച്ചു വച്ചിട്ടുള്ള ഒരു ദിവസമാണല്ലൊ ശാബത. അതു ദൈവമഹത്വത്തിന്നും മനുഷ്യരുടെ നന്മക്കും ആയി നിശ്ചയിച്ചിട്ടുള്ളതാണ്. "ശാബത ദിവസത്തെ വിശുദ്ധമായി വയ്ക്കുന്നതിന്നു കരുതികൊൾക. ആറു ദിവസം നിങ്ങൾ പ്രയത്നിക്കുകയും നിങ്ങൾക്കു ചെയ്യാനുള്ളതെല്ലാം നടത്തുകയും ചെയ്ക. എന്നാൽ ഏഴാം ദിവസം നിന്റെ ദൈവമായ യഹോവായുടെ ശാബതയാകുന്നു. ആ ദിവസം നീ യാതൊരു വിധം വേലയും ചെയ്യരുതു" ഈ വാക്കുകൾ തങ്ങളുടെ ഉദ്ദേശസാദ്ധ്യത്തിന്നു നല്ല തരമായിട്ടുള്ളതെന്നു യഹൂദന്മാർ കരുതി. ഏഴാം ദിവസം യാതൊരു വേലയും ചെയ്യാതിരിക്കുന്നതാണു വിശുദ്ധി എന്നു അവർ തീൎച്ചയാക്കി. ഇതു ഉപവാസത്തെക്കാൾ എളുപ്പമായിരുന്നു. ആ ദിവസം എത്രത്തോളം മടിയനായി ഒരാൾ ഇരിക്കുന്നുവൊ അയാൾ അത്രക്കു വിശുദ്ധനായിത്തീൎന്നു. ദേഹശുചി വളരെ അത്യാവശ്യപ്പെട്ട ഒന്നാണല്ലൊ. പാചകവൃത്തിയിലും ധാരാളം ശുചി കൂടാതെ കഴികയില്ല. എന്നാൽ യഹൂദന്മാർ ഇതിലും അതിരു കടന്നുപോയി. ഭക്ഷിക്കുന്നതിന്നും ഭക്ഷണം പാകം ചെയ്യുന്നതിന്നും മുമ്പു കുളിച്ചു ശുദ്ധി വരുത്താഞ്ഞാൽ അതു വിശുദ്ധിക്കു ബാധകമാണെന്നു അവർ നിഷ്കൎഷിച്ചു. എന്നാൽ ഇങ്ങനെ അപ്രധാന സംഗതികൾക്കു അമിതമായ പ്രാധാന്യം കല്പിച്ചതോടു കൂടി യഥാൎത്ഥ വിശുദ്ധിയെ സംബന്ധിക്കുന്ന സംഗതികളെ അവർ അധഃകരിച്ചു എന്നും സ്പഷ്ടമാണു. കൈകാൽ കഴുകി ശുദ്ധിവരുത്തുന്നതു എളുപ്പമാണു. എന്നാൽ ദുഷ്ട വിചാരങ്ങളെ അടക്കുന്നതിന്നു വളരെ പ്രയാസമുണ്ടു. നമ്മെക്കാൾ താണവരെന്നു നാം വിചാരിക്കുന്നവർ തെയ്യാറാക്കിയ ഭക്ഷണം കഴിക്കയില്ലെന്നു പറഞ്ഞു ഉപേക്ഷിക്കാൻ പ്രയാസമൊന്നുമില്ല. എന്നാൽ മറ്റൊരുത്തന്റെ നന്മക്കു വേണ്ടി നമ്മുടെ മനസ്സിന്നും സുഖത്തിന്നും വിപരീതമായി പ്രവൎത്തിക്കുകയെന്നതു തീരെ പ്രയാസംതന്നെ. ഭക്ഷണത്തിൽ മേൽ പറഞ്ഞവിധം വ്യത്യാസം ചെയ്യുന്നതിന്നു എളുപ്പമാണു. എന്നാൽ ഏതെങ്കിലും ഒരു സംഗതി എത്രത്തോളം വാസ്തവം ആണെന്നു മനസ്സിലാക്കാൻ പ്രയാസമാകുന്നു. അതുകൊണ്ടു നാം പ്രാപിക്കേണ്ടതായി കപടവിശുദ്ധിയെ കാണിച്ചുതരുമ്പോൾ നാം അതിനെ സസന്തോഷം ആദരിക്കുന്നു. എന്നാൽ അനുഭവം ഇതാകുന്നു—നിങ്ങൾ നികുതി മുതലായവ കൊടുക്കുന്നതിൽ താല്പൎയ്യമുള്ളവരാകുന്നു. എന്നാൽ "ന്യായപ്രമാണത്തേയും വിധിയേയും കരുണയേയും വിശ്വാസത്തെയും സംബന്ധിക്കുന്ന അധികം പ്രധാന സംഗതികളെ ചെയ്യുന്നതിന്നു നിങ്ങൾ ഉപേക്ഷക്കാരായിരിക്കുന്നു".

ഈ കപട വിശുദ്ധിയെ പാടെ നശിപ്പിക്കണമെന്നുള്ളതു നമ്മുടെ കൎത്താവിന്റെ ഉദ്ദേശത്തിൽ ഒന്നായിരുന്നു എന്നു മേൽ പറഞ്ഞുവല്ലൊ. എന്നാൽ ഈ കൃത്യം നിമിത്തം താൻ വലിയ നിന്ദാപാത്രമായിത്തീൎന്നു. തങ്ങളുടെ വിശുദ്ധിയിൽ നിഗളിച്ചുകൊണ്ടിരുന്നവർ, തങ്ങളുടെ വിശുദ്ധി കപടമാണെന്നു സമ്മതിക്കുവാൻ പ്രയാസമാണല്ലൊ. ക്രിസ്തീയോപദേശം കപട വിശുദ്ധിയുമായി കൂട്ടിമുട്ടുമ്പൊൾ ഇതുതന്നെയാണു അനുഭവം. ക്രിസ്തീയോപദേശം ഈ കപട വിശുദ്ധന്മാരാൽ ആദരണീയമായിരിക്കയില്ല. ഗംഗയിൽ കുളിക്കുന്നതു ഹൃദയവെടിപ്പോടെ ഇരിക്കുന്നതിൽ എളുപ്പമാണ്. പൂരിയിലേക്കൊ കാളിഘട്ടത്തിലേക്കൊ തീൎത്ഥയാത്രയായി പോകുന്നതു, വിനയത്തോടും ശുദ്ധിയോടും ജീവിക്കുന്നതിനെക്കാൾ എളുപ്പമാണ്. കാശിയിലൊ മക്കത്തൊ വച്ചു മരിക്കുന്നതു യഥാൎത്ഥ വിശുദ്ധിയോടെ ജീവിതത്തെ നയിക്കുന്നതിൽ എളുപ്പമാണ്.

കപടവിശുദ്ധി കപടമാണെന്നു സ്ഥാപിക്ക മാത്രമല്ല നമ്മുടെ കൎത്താവു ചെയ്തതു്. താൻ തന്റെ വാക്കു കൊണ്ടും പ്രവൃത്തികൊണ്ടും യഥാൎത്ഥ വിശുദ്ധിയായ കൊടിയെ ഉയൎത്തി. "നീതിയെക്കുറിച്ചുള്ള തന്റെ പ്രമാണം വളരെ ഉയൎന്നതാ

യിരുന്നു. അതിനു മുമ്പ് മനുഷ്യർ നീതിയെ അത്ര ഉയൎത്തി വച്ചിരുന്നില്ല. താൻ ആവശ്യപ്പെട്ടതു സന്മാൎഗ്ഗ വിശേഷത്തെയല്ല, ആത്മീയ വിശേഷത്തെയായിരുന്നു. പൎവ്വതപ്രസംഗത്തെ വായിച്ചു നോക്കുവിൻ. താൻ വിശുദ്ധിയെ ഹിമാലയ പൎവ്വതത്തിന്റെ കൊടിമുടിയിലുള്ള നിഷ്കന്മഷമായ മഞ്ഞിനെപ്പോലെ ഉയൎത്തിവച്ചിരിക്കുന്നു". ഈ വിധത്തിലുള്ള വിശുദ്ധിയും പൂൎണ്ണതയും ആയിരിക്കണം നമ്മുടെ പരമോദ്ദേശം എന്നു കൎത്താവു ആജ്ഞാപിച്ചിരിക്കുന്നതിൽ, ഒരു ഏക സംഗതി നിമിത്തമല്ലെങ്കിൽ നമ്മെ അധൈൎയ്യപ്പെടുത്തുന്നതിനു മാത്രം അതു ഉതകുമായിരുന്നു. ക്രിസ്ത്യാനി മതത്തിന്റെ സാരതത്വം അതിന്റെ സ്വൎഗ്ഗീയമായ വിശേഷമല്ല. പിന്നെയൊ നാം എല്ലാവരും നയിക്കേണ്ടതായ ജീവിതക്രമമാകുന്നു. ഈ ജീവിതക്രമത്താൽ യഥാൎത്ഥവിശുദ്ധിയിൽ ക്രമേണ വളൎന്നു വരുന്നതിനു മനുഷ്യൎക്കു ശക്തി ലഭിക്കുന്നു. ദൈവപുത്രന്റെ അവതാരത്തിന്റെ പ്രധാനോദ്ദേശം, വിശുദ്ധിയെന്നതു എന്താണെന്നു പഠിപ്പിക്കുകയല്ല. (ഇതും താൻ ചെയ്യുന്നുണ്ടു) എങ്കിലും നാം വിശുദ്ധന്മാരായിത്തീരാവുന്ന വിധമുള്ള ഒരു ആത്മാവിനെ തരികയായിരുന്നു പ്രഥമോദ്ദേശം. തന്റെ അവതാരത്തിന്റെ ഉദ്ദേശം മനുഷ്യൎക്കു ജീവനെ ധാരാളമായി കൊടുക്കുന്നതിനാണെന്നു താൻതന്നെ കല്പിച്ചിട്ടുമുണ്ടു്.

~~~~~~~~~~~~~~~~~~

## ൻറാം.ലെ മാർ ഗ്രീഗോറിയോസു സ്മാരക സുറിയാനി പരിക്ഷാഫലം.

കോട്ടയത്തു സിമ്മനാരിയിൽ നിന്നും ഒമ്പതു ശെമ്മാശ്ശന്മാർ പരിക്ഷയിൽ ചേരുകയും അവർ എല്ലാവരും വിജയികളായിത്തീരുകയും ചെയ്തു. ഠരാം പരിക്ഷയ്ക്കായി പാമ്പാക്കുടെ പഠിച്ചുവന്ന ശെമ്മാശ്ശന്മാൎക്കും കോട്ടയത്തു സിമ്മനാരിയിൽ പഠിച്ചുവന്നവരിൽ ചിലൎക്കും തല്ക്കാലം ഉണ്ടായ സുഖക്കേടുനിമിത്തം പരിക്ഷയിൽ ചേരുവാനിടയാകാതെ വന്നിട്ടുണ്ടു. ഒമ്പതു ശെമ്മാശ്ശന്മാർ ചേൎന്നവരിൽ രണ്ടു പേർ ഒന്നാം ക്ലാസിലും ശേഷമുള്ളവർ രണ്ടാം ക്ലാസിലും അത്രെ ജയിച്ചതു. വിജയത്തിന്റെ മുറ അനുസരിച്ചു അവരുടെ പേരുകൾ താഴെ ചേൎക്കുന്നു.

ഒന്നാം ക്ലാസു.

൧. കോലഞ്ചേരിൽ തേനുങ്കൽ ഗീവറുഗീസു ശെമ്മാശ്ശൻ
൨. മാവേലിക്കരെ പുത്തൻപുരയിൽ തോമ്മസു ശെമ്മാശ്ശൻ

രണ്ടാം ക്ലാസു.

൩. കരിങ്ങാശ്ശെ ക്രൂളിയാട്ടു സ്കറിയാ ശെമ്മാശ്ശൻ
൪. കുന്നംകുളങ്ങരെ കൊള്ളന്നൂർ യാക്കോബു ,,
൫. കുറിച്ചിയിൽ പുത്തൻപുരയ്ക്കൽ യോഹന്നാൻ ,,
൬. മാവേലിക്കരെ വടക്കേതലയ്ക്കൽ സ്കറിയാ ,,
൭. പാമ്പാടിയിൽ പേഴുമറ്റത്തിൽ കുറിയാക്കോസു ,,
൮. ടി. ഓണാട്ടുകുന്നേൽ കുറിയാക്കോസു ,,
൯. കുടച്ചനാട്ടു കീപ്പെള്ളിൽ പത്രോസു ,,
~~~~~~~~~~~~~~~~~~

ഇവരിൽ ഒന്നാമൻ ഗീവറുഗീസു ശെമ്മാശ്ശിന്നു മുളന്തുരുത്തി പള്ളിക്കാരുടെ വക സ്വർണ്ണമെഡല്യം രണ്ടാമൻ തോമ്മസു ശെമ്മാശ്ശിന്നു പരുമലെ സിമ്മനാരിയിൽ നിന്നുള്ള പീച്ചാസാ സമ്മാനവും കൊടുക്കപ്പെടുന്നതാണ. ഒന്നാമൻ ഗീവറുഗീസു ശെമ്മാശൻ അവസാനത്തെ രണ്ടുവർഷവും മൂന്നാമൻ സ്കറിയാ ശെമ്മാശൻ ഒരുവർഷവും മാത്രം കൊട്ടയത്തു സിമ്മനാരിയിലും അതിനുമുമ്പ നി. വ. ദി. ശ്രീ. യൊവാന്ന്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ കൂടെയും പഠിച്ചവരാകുന്നു. തിരുമേനി തന്റെ ഭാരമേറിയ ഇടവക ഭരണജോലിയുടെ ഇടയിൽ പഠിത്വവിഷയത്തിലും കഴിവുപോലെ ഉത്സാഹിച്ചുവരുന്നു എന്നുള്ളതിന ഇതു ഒരു നല്ല ലക്ഷ്യമാകുന്നു. പരീക്ഷാ വിഷയങ്ങൾ. വേദവിദ്യ, പള്ളിക്രമം, ഭാഷ ഇവകളാണ. പരീക്ഷയിൽ ജയാപജയങ്ങൾ നിശ്ചയിച്ചതു ഒന്നാണ്ടത്തെ നിയമം അനുസരിച്ച മേൽപറഞ്ഞ മൂന്നു വിഷയങ്ങളുടെയും മാർക്ക ഒന്നായി കൂട്ടി ആയിരുന്നു. ഇതുനിമിത്തം ആദ്യ നമ്പരുകാരായ നാലു പേർ ഒഴിച്ച ശേഷമുള്ളവർക്ക ഭാഷാവിഷയത്തിൽ ഉണ്ടായ കുറവു മറ്റുള്ള വിഷയങ്ങളിലെ കൂടുതൽ മാർക്കകൊണ്ടു നിവൃത്തികയായിരുന്നു. പരീക്ഷയുടെ ആദ്യകാലങ്ങളാകയാൽ വല്യ ഇച്ഛാഭംഗത്തിന്ന ഇടവരാതിരിപ്പാൻ കമ്മട്ടിക്കാർ ഇതുപ്രകാരം നിശ്ചയിച്ചതത്രെ. മേലാണ്ടുകളിൽ ഇങ്ങിനെ വരാതിരിപ്പാൻവേണ്ടി പാഠവിഷയങ്ങൾ വർദ്ധിപ്പിച്ചിട്ടുള്ളതു കൂടാതെ എല്ലാവിഷയങ്ങളിലും പ്രത്യേകം പ്രത്യേകം ജയിക്കണമെന്നു കൂടി ഒരു നിയമം ഉണ്ടാക്കുകയല്ലയൊ വേണ്ടിയതെന്നുള്ളതിനെ കുറിച്ചു കമ്മട്ടിക്കാർ ആലോചിക്കുന്നുണ്ടു.

എന്നു കമ്മട്ടി സിക്രട്ടറി
ഫാദർ വി. ജെ. ഗീവറുഗീസു ബോ:ന.

---

പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ | രൂ. | ച. | കാ |
|---|---|---|---|---|
| കോട്ടയം വടക്കേടത്തു വക്കി | ,, | ൨ | | |
| തിരുവാർപ്പു മുണ്ടാക്കൽ ചാക്കൊ | ,, | ൧ | ൧൪ | |
| ടി. പുല്ലുറക്കളത്തിൽ പോത്തൻ | ,, | ൨ | | |
| ടി. മാളിയേക്കൽ മാത്തു | ,, | ൧ | ൧൪ | ൪ |
| ടി. കുടിലിൽ ഇട്ടിയവിരാ | ,, | ൨ | ൧൪ | |
| ടി. ചിറെറത്ര ഇട്ടിയവിരാ | ,, | ൩ | | |
| കല്ലുങ്കത്ര പുല്ലംപ്ലായിൽ മത്തായി | ,, | ൩ | | |
| ടി. കോട്ടപ്പറമ്പിൽ ഇട്ടി | ,, | ൩ | | |
| ടി. പടിഞ്ഞാറെപ്പറമ്പിൽ കോര | ,, | ൩ | | |
| കല്ലുങ്കത്ര ബ: യാക്കോബുകത്തനാർ | ,, | ൩ | | |
| ടി. ബ: ചാലാകരിയിൽ യൌസെപ്പുകത്തനാർ | ,, | ൧ | ൧൪ | |
| ടി. പുത്തൻകളത്തിൽ ചാക്കൊ | ,, | ൩ | | |
| ടി. നായികരിയിൽ ചെറിയാൻ | ,, | ൩ | | |

| | അവർകൾ | രൂ | ച. | കാ |
|---|---|---|---|---|
| കല്ലൂക്കത്ര തെക്കെക്കരിയിൽ ഇട്ടി | , | ൩ | | |
| കറിച്ചി തണ്ടാശ്ശേരിൽ മാത്തു പീലിപ്പോസ് | , | ൩ | | |
| ടി. കല്ലുപുരെക്കൽ പോത്തൻ. | , | ൨ | | |
| കാറാടനം തകടിയെൽ ഗീവറുഗീസു കൊച്ചുമാത്തൻ മുതലാളി. | | ൨ | | |
| കാഞ്ഞിരപ്പള്ളി പനച്ചിമൂട്ടിൽ പുത്തൻ ബംഗ്ലാവിൽ പോത്ത. | | ൨ | | |
| ടി. ചിറമേൽ കൊച്ചിട്ടിച്ചാണ്ടി. | , | ൨ | ൨൭ | |
| ടി. നമ്പിമഠത്തിൽ ഗീവറുഗീസു. | , | ൨ | | |
| കാരിച്ചാൽ ബ: പള്ളിയോഗം. | , | ൨ | ൨൭ | |
| ടി. കൊച്ചുകോയ്ക്കൽ കൊച്ചിട്ടി. | , | ൨ | ൨൭ | |
| ടി. മുട്ടശ്ശേരിൽ കൊച്ചപ്പി. | , | ൨ | ൨൩ | ൮ |
| ടി. മുഴങ്ങോട്ടിയിൽ കൊച്ചുകുഞ്ഞു. | , | | ൧ | |
| പായിപ്പാട്ടു കുന്നപറമ്പിൽ ചെറിയാൻ ഗീവറുഗീസു | , | ൩ | | |
| മാവേലിക്കര സർക്കാര ഇംഗ്ലീഷ് പള്ളിക്കൂടം | | | | |
| അസിസ്റ്റാണ്ടു വാദ്ധ്യാർ ജീ ഉമ്മൻ | , | ൨ | | |
| ടി നടക്കാവിൽ പാലമൂട്ടിൽ കോശി മാമ്മൻ. | , | ൨ | ൨൩ | ൮ |
| കരിപ്പുഴ പാലത്തിനു സമീപം കാരണത്തുമൂത്തകുഞ്ഞു | , | ൨ | ൨൭ | |
| കായംകുളം പി. ജി. ചാക്കൊ. | , | ൨ | | |
| വാകത്താനം കൊററുകളത്തു വറുഗീസു. | , | ൮ | ൨൦ | ൮ |
| ടി. മാളികയിൽ പുന്നൻ ചാക്കൊയും | | | | |
| ചൂട്ടുവേലിയിൽ മത്തായി ചാക്കൊയും കൂടി | | ൭ | ൫൨ | |
| ടി. പൊട്ടയ്ക്കാവേലിൽ തോമ്മാ. | , | ൩ | | |
| ടി. കൊച്ചുപറമ്പിൽ ബ: യോഹന്നാൻ കത്തനാരു, | , | ൨ | ൨൭ | |
| തൃശൂർ പ്ലാൻറൈട്ടർ വി. എം. തോമ്മസു. | , | ൨ | | |
| കുഴിപ്പുരയിടം കാണക്കാലിൽ മാണി. | , | ൭ | | |
| എറികാട്ടു പുത്തൻപുരയ്ക്കൽ ചെറിയാൻ വക്കി. | , | ൫ | | |
| കല്ലുങ്കത്ര നാഗംവേലിൽ കുര്യൻ. | , | ൨ | | |
| കോട്ടയം കൊച്ചേച്ചട്ടു ഉലഹന്നാൻ വക്കി. | , | ൨ | | |
| തൊടുപുഴ ഇഞ്ചിനീർ ഡിപ്പാർട്ടുമെൻറു കണ്ട്റാക്കടർ | | | | |
| പാറെക്കടവിൽ പി. സി. വറുഗീസു. | , | ൬ | | |
| പാമ്പാടി പടിഞ്ഞാറെകൊല്ലേട്ടു വറുഗീസു. | , | ൫ | | |
| ടി. മുരട്ടുപൂവത്തുങ്കൽ മാത്തു. | , | ൪ | | |
| ടി. പടിഞ്ഞാറെകാലായിൽ മാത്തൻ ഇട്ടിയവിരാ. | , | ൯ | | |
| പാമ്പാടി ബ: അയിക്കരപ്പടവിൽ ഗീവറുഗീസു കത്തനാരു. | | ൯ | | |
| വെള്ളൂർ ബ: പള്ളിയോഗം. | | ൯ | | |
| ഓമല്ലൂർ പാറയ്ക്കൽ മാണി കോരുള. | , | ൨ | ൨൭ | |
| കോട്ടയം കൊല്ലമ്പറമ്പിൽ കുര്യൻ മാസ്റ്റർ. | , | ൩ | | |
| ടി. മുൻസിപ്പുകോട്ടു ആമ്മ്യൻ കഴുത്താററിൽ വറുഗീസു മാത്തു. | | ൨ | ൫൬ | |
| കോട്ടയം വേളൂർ പി. ഐ. മാണി സ്ക്രൂൾ മാസ്റ്റർ. | , | ൨ | ൨൭ | ൭ |
| ടി. മുൻസിപ്പുകോട്ടു വക്കീൽ പി. തോമ്മസു. | , | ൩ | | |
| ടി. മാർ ദീവന്നാസ്യോസു സിമ്മനാരി ഹേഡമാസ്റ്റർ. | | ൧ | ൨൭ | |
| താഴത്തങ്ങാടി ഇല്ലിക്കൽ ചാക്കൊ. | , | ൭ | | |
| ടി. കൊച്ചേച്ചട്ടു ഉലഹന്നാൻ വക്കി. | , | ൫ | | |
| തിരുവാർപ്പു കണ്ടമംഗലത്തു ഉരുപ്പു. | , | ൨ | | |
| കോട്ടയം, കോടിമത. പള്ളത്തുശ്ശേരിൽ തൊമ്മൻ. | , | ൪ | ൨൭ | |
| കല്ലുങ്കത്രെ മുപ്പാത്തിലായ കല്ലുങ്കത്രെ കുര്യൻ. | , | ൩ | | |
| ടി. കണ്ടമുണ്ടാരി പുത്തൻ പുരയിൽ തൊമ്മൻ. | , | ൭ | | |
| ടി തെക്കെക്കരിയിൽ ഇട്ടി. | , | ൭ | ൨൭ | ൭ |
| ടി. കററിക്കാട്ടിൽ ചാക്കൊ. | , | ൫ | | |
| തൃപ്പൂണിത്ര, വെട്ടുവേലിൽ പൈലി | , | ൨ | ൨൭ | |
| കരിങ്ങാശ്ര, ബ: പള്ളിയോഗം | | ൨ | ൨൭ | |